പിന്നെയുംതാതനെസ്നേഹമുള്ളോർകളെ
നന്നായ്സ്വീകരിച്ചീടിനാൻമൌൎയ്യനും. 192
ചാണക്യനുംപുനരിന്ദുശൎമ്മാവിനെ
താനേപറഞ്ഞയച്ചോരനന്തരം 193
പുഷ്പപുരത്തിന്നുനേരെവടക്കോട്ടു
കെല്പോടുപോയാനൊരുനൂറുയോജന 194
ഗൎവ്വിതനായവിടെമരുവീടുന്ന
പൎവ്വതകാഖ്യനാംമ്ലേച്ഛാധിനാഥനെ 195
ചെന്നുസേവിച്ചിതുബുദ്ധിബലംകൊണ്ടു
തന്നുള്ളിലുള്ളതെല്ലാംപറഞ്ഞീടിനാൻ:— 196
"മ്ലേച്ഛകുലേശ്വര!വീരശിഖാമണേ!
സച്ഛമതേ!നിൻകൃപയൊഴിഞ്ഞില്ലമേ. 197
നന്ദനാമാങ്കിതന്മാരായ്മരുവുന്ന
മന്ദമതികളാംമന്നവർചെയ്തൊരു 198
ധിക്ക്രിയകൊണ്ടുകുപിതനായോരുഞാൻ
അക്കുലമൊക്കെയൊടുക്കിക്കളഞ്ഞുടൻ 199
മൌൎയ്യനുരാജ്യംകൊടുത്തീടുവനെന്നു
ധൈൎയ്യമോടേവംപ്രതിജ്ഞചെയ്തീടിനേൻ. 200
ഇന്നതുചെയ്‌വതിന്നാരുമില്ലാഞ്ഞിഹ
വന്നേനഹമെന്നറികകൃപാനിധേ! 201
വൻപടയോടുമൊരുമിച്ചുപോന്നുനീ
കമ്പമിയലാതെനന്ദരാജാക്കളെ 202
വെട്ടിക്കൊലചെയ്കവെങ്കിൽഭവാനുഞാൻ
നാട്ടിലൊരൎദ്ധംപകുത്തുതന്നീടുവൻ 203
ബന്ധുവായിന്നുഭവാനതുചെയ്കിലോ
സന്ധിച്ചുകൂട്ടംമനോരഥമൊക്കവേ" 204
ഭൂസുരനാകിയചാണക്യനിങ്ങിനെ
ഭാസുരമായിപ്പറഞ്ഞതുകേട്ടവൻ 205
വമ്പരിൽമുമ്പനായെത്രയുംശക്തനാം
തമ്പിയായുള്ളൊരുവൈരോധകനോടും 206

തത്രമലയകേതുപ്രമുഖന്മാരാം
പുത്രരോടുംനിജമിത്രജനത്തോടും 207
ബുദ്ധിയേറീടുമമാത്യജനത്തോടും
ചിത്തമൊത്തേററംവിചാരംതുടങ്ങിനാൻ. 208
"നീതിമാനേററമീച്ചാണക്യഭൂസുരൻ
ഏതുമതിന്നില്ലകില്ലെന്നറിയേണം. 209
ശത്രുബലാബലാദ്യമറിയുന്നവ-
നശ്ശ്രാജ്യംലഭിച്ചീടുമിതുചെയ്യാൽ 210
ഉല്പന്നമല്ലാമുപായത്തനതുകൊണ്ടു
നിശ്ചയമല്ലാമല്ലാകരവേയെന്നതും" 211
മന്ത്രിച്ചുതമ്മിലീവണ്ണംവിചാരിച്ചു
മന്ത്രിപദംവിഷ്ണുഗുപ്തന്നുനൽകിനാൻ 212
അന്യരാംമ്ലേച്ഛപതികളാംപാർവ്വത-
മന്നരെയുംവശത്താക്കിനാൻചാണക്യൻ 213
നന്ദരാജ്യത്തിനക്രൂട്ടന്നിതുപക്ഷ-
യെന്നുള്ളതാരുമറിയാതിരിപ്പാനായ് 214
മറെറാരുഭൂപനോടേല്പതിനെന്നവർ
തെറെറന്നാഘോഷവുംനടത്തീടിനാർ. 215
വീരനായുള്ളൊരുപാർവ്വതരാജനും
ധീരനായുള്ളൊരുവൈരോധകൻതാനും 216
പുത്രനായുള്ളമലയകേതുതാനും
എത്രയുമുള്ളമന്ത്രിജനങ്ങളും 217
ബന്ധുക്കളുംപെരുസേനാധിപന്മാരും,
സിന്ധുനിവാസികളായശകന്മാരും 218
പാരസീകന്മാർയവനഗണങ്ങളും,
വീരരായീടുന്നബന്ധുജനങ്ങളും 219
ആനതേർകാലാൾകതിരപ്പടകളും.
ആനകശ്ശംഖമൃദംഗാദിവാദ്യവും 220
കൈവേതിക്കിത്തിരക്കീട്ടുതെരക്കോട്ടു
വെക്കംനടന്നുകലുങ്ങിധരിത്രിയും. 221

നന്ദരാജ്യത്തിന്നു പോകുന്നതെന്നതും
ഒന്നുമറിഞ്ഞീലതിലുള്ളവർകളും 222
ചാരത്തിരിക്കുന്നവൎക്കറിയാത്തതു
ദൂരത്തിരിക്കുന്നവൎക്കറിയാവതോ? 223
ചാണക്യചാരന്മാർപോക്കൽനിന്നകമേ
മാനസേനനായ്ഗ്രഹിച്ചുക്ഷപണകൻ 224
ചെന്നുടൻനന്ദസേനാധിപന്മാരോടു
ചൊന്നാൻരഹസ്യമായ്പ്രത്യേകമന്നേരം:— 225
"ആഷാഢശുക്ലപക്ഷാദികഷഷ്ഠിന്നു
ഭോഷന്മാരേ!കുജവാരേതിപുജനം 226
കൊല്ലോട്ടുകൂടവേവന്നുവളയുമി
പ്പുഷ്പപുരമതിന്നില്ലൊരുസംശയം 227
അന്നുപടയ്ക്കുപോയീടുന്നതാകിലോ
വന്നുപോംമൃത്യുഭവാനെന്നറിഞ്ഞാലും 228
കാലദോഷംഭവാനേറയുണ്ടിക്കാലം
എല്ലാതെന്നിന്നുകൊൾവാൻകരുതീടെടോ!: 229
ഇന്നിനിക്കേറെറവുംസ്നേഹമുണ്ടാകയാൽ
വന്നുഭവാനോടുചൊന്നേൻരഹസ്യമായ് 230
ഒന്നുമൊരുത്തരോടുമുരിയാടായ്ക
നന്നല്ലതിൽചിലദോഷങ്ങളുണ്ടെടോ 231
മുമ്പിലിതുഘോഷംകൊണ്ടുവന്നാകിലോ
വമ്പടവന്നുവളയുമതുനേരം 232
ഒന്നുമുപായമില്ലാതെവലഞ്ഞുപോം
എന്നതുകൊണ്ടുഞാൻപിന്നെയുംചൊല്ലുന്നു" 233
പ്രത്യേകമോരോജനത്തോടുഗൂഢമായ്
"സത്യമിതെ"ന്നുപറഞ്ഞുബോധിപ്പിച്ചാൻ. 234
ലക്ഷണക്കാരനിവൻപറയുന്നതു
സത്യമാകുന്നോവരുമെന്നുറച്ചവർ 235
അന്നുപടയ്ക്കുപോകേണ്ടിവരുമെന്നു
തന്നുള്ളിലുള്ളൊരുപേടിപൂണ്ടെല്ലാരും 236

ഓരോരൊകാൎയ്യമുണ്ടെന്നുപറഞ്ഞുടൻ
ഓരോരോരോലിക്കിൽപുറപ്പെട്ടുപോയിനാർ. 237
ഘോരതരമാംപടയോടുകൂടവെ
ധീരതയോടഥപൎവ്വതരാജനും 238
അൎദ്ധരാത്രിക്കുടൻചന്ദ്രഗുപ്തൻവാഴും
ഉത്തമദേശത്തുവന്നാൻകന്മഷവോടെ 239
അപ്പോൾചാണക്യമാത്മജാകൃതിയാൽമൌൎയ്യനും.
ശില്പമാമൈത്ര്യമാമന്ദിരകത്തതിൽ 240
പാതിയുംപൎവ്വതരാജനനല്കിനാൻ
ചാതുൎയ്യമോടുബന്ധുതപൂണ്ടാക്കുവാൻ. 241
രാത്രിയുംപിന്നെക്കഴിഞ്ഞൊരനന്തരം.
യാത്രതുടങ്ങീതിളകിപെരുമ്പട 242
പൎവ്വതരാജനുംചാണക്യവിപ്രനും
ഗൎവ്വന്നടിച്ചൊരുവൈരോധകാദിയും. 243
മ്ലേച്ഛഗണങ്ങളുംപാരസീകന്മാരും
ഉച്ചത്തിലാമ്മാർന്നിലവിളിച്ചൊക്കവെ. 244
പുഷ്പപുരിക്കുവടക്കുംകിഴക്കുമായ്
കെല്പോടുചെന്നുവളഞ്ഞൊരുനേരം 245
മൌൎയ്യതനയനാംകാട്ടാളരാജനും.
വീൎയ്യമേറീടുംകിരാതപ്പടകളും 246
മറ്റെപ്പുറമെയടുത്തിതുഭാഗവും
തെറ്റെന്നുചെന്നുവളഞ്ഞൊരവർകളും. 247
ശത്രുക്കൾചെന്നുവളഞ്ഞതുകേട്ടഥ
ശങ്കിതരായീടിന്നനന്ദരാജാക്കളും 248
യുദ്ധസന്നദ്ധരായ്‌വില്ലുംധരിച്ചതി
ക്രുദ്ധരായ്സേനാപതികളെയൊക്കവെ. 249
ചെന്നുവിളിച്ചതുനേരമൊരുത്തരും
വന്നതുമില്ലമരണഭയത്തിനാൽ 250
ഒട്ടുചിലരുഴന്നങ്ങുമിങ്ങുംപോയാർ.
ഒട്ടുചിലരകംപുക്കൊളിച്ചീടിനാർ 251

അപ്പോൾനിലവിളിച്ചെത്തിയലോകരും
പുഷ്പപുരെമുഖ്യിലുള്ള ജനങ്ങളും 252
ഒക്കവെകൂടിയൊരുലക്ഷമുണ്ടതിൽ
ചിക്കനെപ്പാതിപ്പടയോടുകൂടവെ 253
ചന്ദ്രഗുപ്തന്റെമതിവീൎയ്യമൊക്കവെ
യന്തരാചിന്തിച്ചുചിന്തിച്ചുരാക്ഷസൻ 254
രൂക്ഷനാസ്ത്രിപ്പുംധരിച്ചുയുദ്ധത്തിനായ്
ദക്ഷിണഗോപുരത്തൂടപുറപ്പെട്ടാൻ. 255
മൌൎയ്യസുതനുംകിരാതാധിനാഥനും
വീൎയ്യംനടിച്ചുനില്ക്കുന്നതിന്നിപ്പുറം 256
അൎണ്ണവംപോലെപരന്നപടയുമായ്
ചെന്നുനിന്നീടിനാൻമന്ത്രിപ്രവരനും 257
തേരിലേറിപ്പുറപ്പെട്ടുസന്നദ്ധരായ്
വീരമകുടമണികൾനൃപന്മാരും 258
കുംഭവുംകൊമ്പുംപൊതിഞ്ഞഥപൊന്നിനാൽ
കമ്പമില്ലാത്തൊരുകുംഭിവരന്മാരും 259
കാററിനെക്കാൾവേഗമോടുംരഥങ്ങളും
തെറെറന്നുപായുംകുതിരപ്പടകളും 260
വാളുംപരിചയുംവില്ലുംശരങ്ങളും
ചാലത്തെളികെക്കടഞ്ഞ ചക്രങ്ങളും 261
കുന്തംചവളങ്ങൾവേലുകളീട്ടികൾ
ചന്തമിയലുന്നതോമരജാലവും 262
പട്ടസംനല്ലഗദകൾശതഘ്നികൾ
നിഷ്ഠുരമായമുസലശ്ശൂലങ്ങളും 263
ശക്തികൾവെണ്മഴവെന്നിത്തരമുള്ള
ശസ്ത്രങ്ങളുംകൊണ്ടെടുത്തുസന്നദ്ധരായ് 264
ചട്ടയുംതൊപ്പിയുമിട്ടുകെട്ടിക്കൊണ്ടു
ധൃഷ്ടരായ്മേവുന്നപത്തിവരന്മാരും 265
നല്ലവടികളെടുത്തുനിലവിളി-
ച്ചുള്ളംതെളിഞ്ഞുള്ളകാൎഷ്ടപ്പടകളും 266

ശംഖമൃദംഗപടഹാദിവാദ്യവും
ശങ്കവെടിഞ്ഞഥരാജപ്രവരരും 267
ചിത്തമുറപ്പിച്ചൊരുമിച്ചു ചെന്നുടൻ
ഉത്തരഗോപുരത്തൂടെപുറപ്പെട്ടാർ. 268
പർവ്വതരാജപ്പടയോടുകൂടവെ
ഗർവ്വംനടിച്ചുടനേററാരവർകളും 269
യുദ്ധത്തിയായ്ക്കൊണ്ടുമന്ത്രിപ്രവരനെ
ബദ്ധസന്നാഹനായ്ക്കണ്ടൊരുമൌര്യനും 270
താണുതൊഴുതുനിവിരെവിളിച്ചവൻ
മാനമോടേവംമൊഴിപറഞ്ഞീടിനാൻ:— 271
"മന്ത്രികുലോത്തമ!കേൾക്കമഹാമതേ!
മന്ത്രശാലാന്തരാളത്തിങ്കലിട്ടുനീ 272
പട്ടിണിയിട്ടുകൊല്ലിച്ചീലയോ ചൊല്ലു
കഷ്ടംഭവാൻചെയ്തോരന്യായമൊക്കെയും 273
രാജപുത്രത്വമുണ്ടാകയാൽഞങ്ങൾക്ക
രാജ്യൈകദേശമവകാശമുണ്ടെടോ! 274
ന്യായമായുള്ളവകാശംതരികിലി-
ന്നാര്യമതേ!ശമിപ്പിക്കാംമഹാരണം." 275
ഇത്ഥമുരചെയ്തമൌര്യനോടന്നേരം
ക്രുദ്ധനായ്‌രാക്ഷസൻതാനുമുരചെയ്തു:— 276
"പാപമതിയായനിന്നുടെദുർന്നയം
കേവലംഞാനിങ്ങറിഞ്ഞിരിക്കുന്നിതും 277
പോരുമിനിപ്പരുഷങ്ങൾപറഞ്ഞതും
പോരിനുനേരെവരികവിരവിൽനീ" 278
വമ്പനാംരാക്ഷസൻചൊന്നതുകേട്ടവൻ
മുമ്പിൽപറഞ്ഞതുപിന്നെയുംചൊല്ലിനാൻ 279
"ഇന്നവകാശംതരികെ"ന്നുമൌര്യനും
"വന്നുനീപോർചെയ്ക"യെന്നുമന്ത്രീന്ദ്രനും 280
എന്നിങ്ങനെവിവാദിച്ചുതന്നെയവർ
നിന്നാർകലഹംതുടരാതിരുവരും 281

പർവ്വതനന്ദനബലൌഘങ്ങൾതങ്ങളിൽ
ഉർവ്വീകലുങ്ങൾപരിചുപോർചെയ്തിതു 282
തുമുലമായേറവുംപൊരുന്നതുനേരത്തു
പേമഴപോലെ ചൊരിഞ്ഞുശരങ്ങളും 283
വമ്പടരണ്ടുപുറത്തുമട്ടന്നെതി-
കമ്പമകന്നാപോർചെയ്യുന്നതുനേരം 284
അഭ്യാസമുള്ള ജനങ്ങളണഞ്ഞുടൻ
പില്ലാട്ടവാങ്ങാതെവെട്ടിനടക്കയും 285
ധൃഷ്ടരായുള്ളവർവെട്ടതടുക്കയും
നിഷ്ഠുരമായ്‌ ചിലവാദംപറകയും 286
കുത്തുകൾകൊണ്ടുകുടൽകൾതുറിക്കയും
വത്തുംമുറിഞ്ഞുമൊട്ടോട്ടുതിരിക്കയും 287
ശൂരതയുള്ളവർനേരിട്ടടുക്കയും
വീരജനങ്ങൾതിരിഞ്ഞുമരിക്കയും 288
ഭീരുക്കളായവർ പിൻപെട്ടനില്ക്കയും
ഓരോജനങ്ങളെവേറെകഴിക്കയും 289
ചാണക്യശൂരസരൻയുദ്ധംഭരിക്കയും
നാണയത്തിന്റെ ചാപങ്ങൾമുറിക്കയും 290
കാണികൾതമ്മിൽപറഞ്ഞുരസിക്കയും
ആനകൾ ചത്തുമലച്ചുകിടക്കയും 291
വെട്ടുകൾകൊണ്ടുതലകൾതെറിക്കയും
തട്ടകടങ്ങാകകൊണ്ടൊട്ടൊഴിക്കയും 292
തട്ടിയടുക്കയുംവെട്ടിമരിക്കയും
ഒട്ടുതടുക്കയുംചട്ടുകിടക്കയും 293
ക്രൂരനുപേമഴപോലെ ചൊരികയും
“ഘോരംപട”യെന്നുകാണികൾചൊൽകയും 294
രണ്ടുപുറവുമീവണ്ണമൊരുതല-
വുണ്ടായ സംഗരമെത്രഭയങ്കരം 295
നന്ദഭൂപന്മാരുടെപടമിക്കതും
അന്തകാവാസംഗമിച്ചോരനന്തരം 296

സ്വൎഗ്ഗലോകത്തിന്നനന്ദഭൂപന്മാരും
നിൎഗ്ഗമിച്ചീടിനാർപോരിൽമരിക്കയാൽ; 312

പേടിയോടോടിനാർശേഷിച്ചവർകളും
കൂടയോടൊടിയണഞ്ഞാരരികളും 313

വമ്പുകെട്ടമണ്ടുന്നോരുഘോഷവും
വമ്പുള്ളരികൾനിലവിളിഘോഷവും 314

കേട്ടുകേട്ടുകടപ്പെട്ടുഭയംപൂണ്ടു
പെട്ടന്നവിടേക്കുവന്നിതുരാക്ഷസൻ 315

പാരതിൽവീണുകിടക്കുന്നതുകണ്ടു
ഘോരയണിഞ്ഞതനൃപന്മാരെയുമവൻ 316

ഇങ്ങിനെകണ്ടതുനേരത്തവനകം
തിങ്ങിനശോകേനകണ്ണുനീരുംവാൎത്തു 317

അന്തഃപുരംപുക്കസൎവ്വാൎത്ഥസിദ്ധിയെ
വന്ദിച്ചവൾനാടതെല്ലാമറിയിച്ചാൻ 318

മക്കൾമരിച്ചതുകേട്ടുമഹീപതി
ദുഃഖംമൂത്തുമറിഞ്ഞുവീണീടിനാൻ 319

മന്നനെച്ചെന്നുപിടിച്ചിതുരാക്ഷസൻ
പിന്നെയുമന്നുവിലാപംതുടങ്ങിനാൻ 320

"അയ്യോചതിച്ചിതോവൃദ്ധനാമെന്നെയും
മെയ്യുഴകുള്ളകുമാരന്മാരേ!നിങ്ങൾ 321

നിങ്ങളെവാഴിച്ചുപോവാനിരുന്നുഞാ-
നിങ്ങിരുന്നെനിതുകാണ്മതിന്നായഹൊ! 322

ഉണ്ണികളേ!നിങ്ങളോടുപിരിഞ്ഞുഞാൻ
ഇന്നുമഹീതലേവാഴുന്നതെങ്ങിനെ? 323

മന്നിടംരക്ഷിപ്പതിന്നുഞാൻനിങ്ങളെ
മന്നവന്മാരായിവാഴിച്ചു കാനനം 324

പുക്കുഗതിവരുത്തീടുകെന്നുള്ളതും
ഒക്കവേനിങ്ങൾകഴിച്ചിതോദൈവമേ!" 325

എന്നുപറഞ്ഞുകരയുന്നമന്നനെ
ചെന്നുചേൎത്തടക്കീടിനാൻമന്ത്രിയും 326

നാട്ടിൽപൊറുതിയില്ലാതെ ചമഞ്ഞിതു
കാട്ടിയദുർന്നയംകൊണ്ടു തന്നോട്ടധമാ 342
ദുഷ്ടരായുള്ളോരമന്ത്രികൾമന്ത്രിച്ചു
മന്ത്രഫലമിതുകാണായതെല്ലാർക്കും 343
ദുർമ്മന്ത്രികളുള്ള ഭൂമിപാലന്മാർക്കു
കർമ്മമീവണ്ണമകപ്പെട്ടാം നിർണ്ണയം 344
എന്നാകിൽശത്രുക്കളെക്കൊലചെയ്തിനി
നന്നായിഞങ്ങളെരക്ഷിച്ചുകൊള്ളേണം 345
അല്ലായ്കിലിപ്പോളൊഴിച്ചുപുറപ്പെട്ടു
വല്ലേടവുംപോയിരുന്നുകൊണ്ടീടണം" 346
പൌരജനങ്ങളീവണ്ണംപറയുന്ന
ഘോരവചനങ്ങൾകേട്ടുമഹീപതി 347
മന്ത്രിയാമുള്ളോരുരാക്ഷസൻതാനുമായ്
ചിന്തിച്ചുദയങ്ങൾകാംക്ഷിച്ചുപിന്നെയും 348
രാക്ഷസനോടുകൂടെപ്പുറപ്പെട്ടു-
നക്ഷിതിപാലൻതപോവനംപുക്കിതു 349
ചാണക്യനപ്പോൾജയംവന്നതുമൂലം
മാനിച്ചുപൌരജനത്തോടുചൊല്ലിനാൻ:— 350
"ആർത്തനിലവിളിച്ചീടേണമെല്ലാരും
ആത്തമോദംപുരത്തിങ്കൽപ്രവേശിപ്പാൻ 351
താപമുൾക്കൊണ്ടവർചാണക്യകല്പിതം
ആവതില്ലെന്നുകല്പിച്ചുചെയ്തീടിനാർ 352
രാക്ഷസനെബ്ഭയപ്പെട്ടുംപുനരവർ
തൽക്ഷണേചാണക്യനെന്നഭയംകൊണ്ടും 353
തത്സമയത്തിങ്കൽവേണ്ടുന്നകർമ്മങ്ങൾ
ഉത്സാഹമില്ലാതെചെയ്താരഖിലവും 354
ആർത്തുവിളിച്ചുജയിച്ചുപറയാ-
ച്ചാത്തമോദംപുരിപുക്കാരവർകളും 355
പർവ്വതരാജനെയുംമൌര്യനെയുമ-
ങ്ങുർവ്വരാദേവകുലോത്തമൻചാണക്യൻ 356

നല്ലൊരുമന്ദിരത്തിങ്കലിരുത്തിനാൻ
ചൊല്ലാവതല്ലവൻകാൎയ്യങ്ങളോരോന്നെ 357
പൎവ്വതരാജനെവിശ്വാസമില്ലാഞ്ഞു
ദിവ്യമാംപുഷ്പപുരത്തിൽ കടത്തീല 358
രാത്രികണ്ടാനഥ ചാണക്യനുംപിന്നെ
പ്രാന്താലിവൻമ്ലേച്ഛനാഥൻമഹാബലൻ 359
കാലംകഴിഞ്ഞൊന്നു ചെല്ലുന്നനേരത്തു
ശീലഗുണമുള്ള നമ്മുടെ മൌൎയ്യനെ 360
ന്യായികമെന്നാലിവനെയുംകൂടെഞാൻ
നീതിബലംകൊണ്ടുകൊന്നൊടുക്കീടുവൻ, 361
മന്ത്രികളൊത്തമനാകുന്നുരാക്ഷസൻ
ഹന്തവ്യനല്ലാതകൈക്കൊണ്ടുനിരൂപിച്ചാൽ 362
നല്ലനയമുള്ള മന്ത്രിജനമിവ
ൻല്ലന്നോരതിനില്ലൊരുസംശയം 363
മന്ദമിവനെഞാൻനന്നുചെയ്യുന്നെങ്കിലും
ചന്ദ്രഗുപ്തൻതന്റെമന്ത്രിയാക്കീടുവൻ 364
നന്ദകുലത്തിലൊരുത്തനുണ്ടെന്നാകിൽ
എന്നുമതിനെളുതല്ലെന്നുനിൎണ്ണയം 365
എന്നതുകൊണ്ടിഹസൎവ്വാൎത്ഥസിദ്ധിയെ
കൊന്നുകളഞ്ഞാൽമനോരഥംസാധിക്കും 366
അല്ലെങ്കിലുണ്ടൊരുവൈഷമ്യമിന്നവൻ
നല്ലനാംരാക്ഷസനോടുമൊരുമിച്ചു 367
വല്ലപ്രകാരവുംമൌൎയ്യതനയനെ
കൊല്ലുംപുനരവനെന്നെയുംകൊന്നീടും 368
വല്ലതുചെയ്തുമസ്സൎവ്വാൎത്ഥസിദ്ധിയെ
കൊല്ലുകെയുള്ളൂ അതിനില്ലസംശയം 369
പിന്നെയുംമന്ത്രിപ്രവരനാംരാക്ഷസൻ
എന്നുമടങ്ങുകയില്ലെന്നുനിൎണ്ണയം 370
മറ്റൊരുരാജാവിനെച്ചെന്നുസേവിച്ചു
തെറ്റന്നിവിടെപ്പടയ്ക്കുവരുമെന്നാൽ 371

വല്ലതുകൊണ്ടുംതടുത്തുനിർത്തീടുവൻ
അല്ലാതെയെന്തിവൻചെയ്യുന്നതുപിന്നെ 372
ഒന്നുകൊണ്ടുംകഴിവില്ലെന്നുറയ്ക്കുമ്പോൾ
വന്നിവൻകാക്കൽവീണീടുമല്ലാദൃഢം 373
ഇത്ഥംനിരൂപിച്ചുറച്ചുചാണക്യനും
നിത്യവുംമൈത്ര്യമോടെങ്ങുംപിരിയാതെ 374
സത്യവ്രതൻനിജസത്യവുംസാധിച്ചു
ചിത്തമുറപ്പിച്ചിരുന്നാനതുകാലം 375
ഇത്ഥമരുൾചെയ്തതഖിലമത്തൽതീ-
ർത്തിതരഞ്ഞൊന്നിനിനാളെയുംചൊല്ലുവൻ 376
ആർത്തമോദംപറഞ്ഞെല്ലാവരോടുമ-
ങ്ങാസ്ഥയാപാലുംകുടിച്ചുറങ്ങീടിനാൾ. 377

---

ഇതി മുദ്രാരാക്ഷസേ നന്ദവംശസംക്ഷേപം സമാപ്തം.

---

# മൂന്നാം പാദം

പാലൊത്തമൊഴിയാളേ!ശാരികേ!മനോഹരേ!
മാലോകർക്കിതമുള്ള നിന്നുടെവചനങ്ങൾ 1
ഓരോരോതരമതിചിത്രമായുള്ളവകേൾക്കുന്തോറും
പാരാതെവളരുന്നുകൗതുകമിനിക്കുള്ളിൽ 2
ദാഹവുംതളർച്ചയുംതീർത്തുടൻതെളിഞ്ഞുനീ
മോഹനമായകഥാശേഷവുംപറകെടോ 3
വീരനായോരുമന്ത്രിരാക്ഷസനതുകാലം
ധീരതയോടുചെയ്തതെന്തെന്നുപറകനീ 4
എന്നതുകേട്ടുകിളിപ്പൈതലുംചൊല്ലീടിനാൾ
ഇന്നതുപറവതിനെത്രയുംപണിയത്രെ 5
വൈഷമ്യംകഥയ്ക്കിതിന്നേടമുണ്ടാകയാൽ
വൈഷമ്യംപറഞ്ഞുകൊൾവാനുമുണ്ടറിഞ്ഞാലും 6

നന്ദവംശത്തിലെല്ലാന്നിന്ദ്യജനനവും
എന്നതുനിരൂപിച്ചാൽസംശയമില്ലതുമെ 22
അന്യവംശത്തിലുള്ള ചെറ്റുതരജാവിനെ
ചെന്നാശ്രയിക്കെന്നതുമെത്രയുംമടിയത്രെ 23
സ്വാഭിമാനന്മാരുള്ളതിന്നുണ്ടായതുമല്ല
മോഹംകൊണ്ടെങ്ങാനൊന്നാവെന്നപോകത്തന്നെ 24
എന്നെയിന്നപേക്ഷിക്കെന്നുള്ളതുമെന്നാനപ്പോൾ
ഒന്നുമെനിരൂപിച്ചാൽകൊള്ളുകയുമതല്ലാ" 25
രാക്ഷസാമാത്യനേവംകഴിഞ്ഞുപറഞ്ഞപ്പോൾ
സാക്ഷാലിന്നിതുനേരല്ലെന്നുകല്പിച്ചുമൌര്യൻ 26
ചെന്നുടൻചാണക്യനോടിക്കഥപറഞ്ഞപ്പോൾ
മന്നിടസുരവരനിങ്ങിനെചൊല്ലീടിനാൻ; 27
വ്യാജമായെന്നാകിലുമാശ്രയിച്ചവർകളെ
രാജാക്കന്മാർ പരിപാലിച്ചമതിയാവൂ 28
എന്നതിൻപ്രയോഗമെന്നുള്ളതുമറിഞ്ഞീടാം
മന്നമസ്ഥനനുസരിച്ചുവെക്കണന്നാം" 29
ഇങ്ങിനെചാണക്യനുംമൌര്യനുംപലതരം
തങ്ങളിൽനിരൂപിച്ചുകൈക്കൊണ്ടാരവരെയും 30
കേവലംചതിപ്പാനായ്‌രാക്ഷസനതുകാലം
ഈവണ്ണംമൌര്യൻതന്റെമന്ത്രിയായ്‌വാണീടിനാൻ 31
കാനനങ്ങളിൽമരുവീടിനനൃപൻതന്റെ
മാനസത്തോടുകൂടിമൌര്യനെയൊടുക്കുവാൻ 32
ഗാഢമത്സരമുള്ളിൽവെച്ചുകൊണ്ടമാത്യനും
ഗൂഢമായ്ചിലരെയുംകല്പിച്ചാനതുകാലം 33
ഹസ്തിപൻശില്പിവൈദ്യനെന്നിവർമറ്റുംചില-
ശസ്ത്രധാരന്മാരുംവിഷംകൊടുക്കുന്നോർകളും 34
രാക്ഷസപ്രയുക്തന്മാരായിവർക്കൊരുത്തർക്കും
തൽക്ഷണംചന്ദ്രഗുപ്തനെക്കൊലചെയ്തീടുവാൻ 35
ഒന്നുമെയൊരുപഴുതുണ്ടായീലതുകൊണ്ടു
ധന്യശീലമവൻചന്ദ്രഗുപ്തനെന്നറിഞ്ഞാലും 36

വൃദ്ധനായിരിക്കുന്നസൎവ്വാൎത്ഥസിദ്ധിയപ്പോൾ
ഏറ്റവുംവിശ്വാസമേറീടുന്നചാരന്മാരെ 37
താപസവേഷംധരിപ്പിച്ചവരുടെകയ്യിൽ
പാപമാനസനൊരുബദരീഫലംനന്നായ് 38
ഘോരമായുള്ള വിഷനീരതിലിട്ടുമുക്കി
മൌൎയ്യനുകൊടുക്കെന്നുചൊല്ലിയങ്ങയച്ചിതു 39
ചാണക്യൻതന്റെചാരന്മാരതുധരിച്ചുടൻ
ഊനമെന്നിയെവഴിയിന്നവരുറങ്ങുമ്പോൾ 40
മറ്റൊരുലന്തപ്പഴമവിടെവെച്ചുതങ്ങൾ
തെറ്റന്നുവിഷമയമായതുമെടുത്തുടൻ 41
മന്ദമെന്നിയെനന്ദഭൂപനെച്ചെന്നുകണ്ടു
വന്ദിച്ചുലന്തപ്പഴംകാഴ്ചയുംവെച്ചുചൊന്നാർ 42
"നിന്തിരുവടിക്കിതുഭക്ഷിപ്പാൻലന്തപ്പഴം
ചന്തമോടമാത്യൻതാൻതന്നുവിട്ടിരിക്കുന്നു" 43
എന്നതുകേട്ടുനന്ദൻപ്രീതിപൂണ്ടെടുത്തുടൻ
തിന്നതുനേരംചത്തുവീണിതുനന്ദഭൂപൻ 44
താപസരേകമായബദരീഫലംതിന്നു
താപമുണ്ടായീലല്പംമൌൎയ്യന്നുമതുകാലം 45
സൎവ്വാൎത്ഥസിദ്ധി"സിദ്ധി"പെട്ടുപോയെന്നവാൎത്ത
സൎവ്വരുംപറഞ്ഞുകേട്ടീടിനാനമാത്യനും 46
ബന്ധുശൈഥില്യശങ്കകൊണ്ടുതാനപ്പോഴതി-
ന്നെന്തുകാരണമെന്നുമിണ്ടാതെവാണീടിനാൻ 47
സൎവ്വാൎത്ഥസിദ്ധിമരിച്ചീടിനോരനന്തരം
സൎവ്വകാംക്ഷിതങ്ങളുംനിഷ്ഫലമായെങ്കിലും 48
രാക്ഷസാമാത്യൻചന്ദ്രഗുപ്തനെക്കൊന്നീടുവാൻ
രൂക്ഷനായ്പ്രയത്നങ്ങൾപിന്നെയുംചെയ്തീടിനാൻ;
മൌൎയ്യനെസ്സേവിച്ചിരുന്നീടിനകാലമവൻ
ആരുമേയറിയാതെപൎവ്വതരാജനേയും 50
സേവിച്ചുതുടങ്ങിനാനക്കാലംപൎവ്വതേശൻ
ദേവനെയറിഞ്ഞുമൌൎയ്യാത്മജൻതന്നെക്കൊൽവാൻ

സന്തതമുപായവും ചിന്തിച്ചു ചിന്തിച്ചകം
വെന്തുവെന്തിരുന്നിതുമന്ത്രിയുമേറ്റുകാലം 52
മിത്രമൈത്രയുംപാതതാൽ പൂർവ്വവൈരത്തിനാലും
ശക്തിയെന്നുള്ള താക്ഷ്യംപോകയുമില്ലന്നും 53
ശത്രുവാംപർവ്വതകൻ രാക്ഷസാമാത്യനപ്പോൾ
എത്രയുംപ്രിയനായിവന്നിതെന്നറിഞ്ഞാലും; 54
"വല്ലതും ചെയ്തു ചന്ദ്രഗുപ്തനെവധിച്ചു ഞാൻ
വല്ലഭമോടുരാജ്യംനിഷ്കണ്ടകം തന്നീടുവൻ" 55
എന്നുപർവ്വതനോടും തൽപുത്രനോടും പുന-
രുന്നതനായുള്ള തൻഭ്രാതാവിനോടും ഒന്നായ് 56
രാക്ഷസൻപറഞ്ഞു ബോധിപ്പിച്ചിട്ടൊരുദിനം
ക്ഷപണകനോടുക്രുദ്ധമായുര ചെയ്താൻ; 57
"നമ്മുടെ സ്വാമിവധത്തിന്നു കാരണമായ
നിർമ്മരിയാദിയാകും മൌര്യനെക്കൊന്നീടുവാൻ 58
എന്തൊരുപായമെന്നു ചിന്ത ചെയ്യണംസഖേ!
ഹന്തനാമിരിക്കുമ്പോളാവതു ചെയ്തീടേണം" 59
എന്നതുകേട്ടുപറഞ്ഞീടിനാൻക്ഷപണകൻ
"ധന്യനായുള്ള ഭവാൻ ഖേദിച്ചീടരുതേതും 60
വല്ലതുമൊരുകഴിവുണ്ടാക്കീടുവ"നെന്നു
ചൊല്ലി; യക്കാര്യംപിന്നെ ചാണക്യനോടും ചൊല്ലി 61
ഘോരമായുള്ളോരാഭിചാരകർമ്മവുമവൻ
ആരംഭിച്ചിതുകാട്ടിലിരുന്നു നിഗൂഢമായ് 62
അഗ്നിയെജ്വലിപ്പിച്ചുമാന്ത്രികശ്രേഷ്ഠനവൻ
നഗ്നനായിരുന്നൊരുഹോമവും തുടങ്ങിനാൻ 63
ഹോമകുണ്ഡത്തിൽനിന്നങ്ങുണ്ടായിതത്തനേരം
കാമരൂപിണിയായൊരായതവിലോചന 64
ജാനകീദേവിപണ്ടഗ്നിയിൽവീണനേരം
മാനമോടതിങ്കൽനിന്നുത്ഥിതയായപോലെ 65
ധന്യശീലയായതിസുന്ദരാംഗിയാംവിഷ-
കന്യകതന്നെക്ഷപണേശ്വരനതുനേരം 66

മന്ത്രിവീരന്റെകയ്യിലെത്രയുംനിഗൂഢമായ്
മാന്ത്രികവരൻകൊടുത്തിട്ടതിനെചൊല്ലീടിനാൻ 67
“മാനിനീമണിയായൊരിവളെച്ചുംബിക്കരുതാം
ഊനമെന്നിയെമരണന്തന്നെയുംലഭിച്ചീടും 68
ഏലുകനെയാലിംഗനംചെയ്തുകൊണ്ടിവളും
പോകയുംചെയ്യുംപിന്നെകാണുകയുമില്ലതാനും” 69
രാക്ഷസനതുകേട്ടുകന്യകാരത്നത്തെയും
സൂക്ഷിച്ചുവെച്ചുകൊണ്ടാനെത്രയുംസന്തോഷത്താൽ
മ്ലേച്ഛരാജനെക്കൂടെമറച്ചാനവനിതു
നിശ്ചലമതിയല്ലെന്നുറച്ചുശങ്കിക്കയാൽ 71
ചാലവുംകരഞ്ഞുതാനപ്പോരായാശേഷത്തിങ്കൽ
മാലിയന്നിരിക്കുന്നരാക്ഷസനൊരുദിനം 72
മോദമുൾക്കൊണ്ടുവിനയത്തെയുംപ്രകാശിപ്പി-
ച്ചാദരവോടുചണകാത്മജനോടുചൊന്നാൻ 73
“ചന്ദ്രഗുപ്തനെകാട്ടിത്തീട്ടുവാനായുണ്ടൊരു
ചന്ദ്രാഭിരാമമുഖിയായൊരുവിഷകാമിനി 74
എന്നുടെഗൃഹത്തിങ്കലുണ്ടവൾമരുവുന്നു
മന്നവർക്കുചിതയായുള്ളവളറിഞ്ഞാലും 75
സർവ്വമോഹനരൂപഭാവങ്ങളെക്കൊണ്ടിപ്പാരം
യൗവ്വനംസഫലമാക്കീടുകമന്നവൻതന്റെ” 76
ചാണക്യനേതുമറിഞ്ഞീലതാനെന്നുഭാവി-
“ച്ചുന്നാക്ഷിതന്നെവരുത്തീട്ടുകെ”ന്നരുൾചെയ്താൻ 77
രാക്ഷസനതുകേട്ടുതന്നുടെഗൃഹംപുക്കു
തൽക്ഷണംവിഷനാരിതന്നെയുംകൊണ്ടുവന്നാൻ. 78
കണ്ടിവാർകുഴലിയെക്കൊണ്ടുവന്നതുകണ്ടു
തണ്ടാർബാണനുമറ്റുകണ്ണോരാരെല്ലാവരും 79
സന്തോഷമൊടുമുഖപത്മവുംനോക്കിനോക്കി
വിസ്മയംപൂണ്ടുനിന്നാരെന്നേതുപറയാവൂ. 80
അനന്തരംശയനമന്ദിരത്തിൽപ്രവേശിപ്പാൻ
വന്നിതുസമയവുംചാണക്യനതുനേരം 81

മന്ദമെന്നിയെയൊരുസംഭ്രമംനടിച്ചുള്ളിൽ
മന്ദഹാസവുംചെയ്തു പലരുംനില്ക്കുന്നേരം 82
നീതിമാനായകുലമന്ത്രിരാക്ഷസനോടു
ആദരവോടെവിളിച്ചിങ്ങിനെചൊല്ലീടിനാൻ. 83
"പർവ്വതരാജനിന്നുപറ്റുകാരണമന്നേരം
സർവ്വദാനമുക്കൊരുബന്ധുവെന്നറിഞ്ഞാലും 84
സ്ത്രീരത്നമിതുതന്നെപർവ്വതരാജാവിന്നു
ചാരുതകൊടുക്കണമില്ലസംശയമേതും. 85
ഇന്നിതുചെയ്വാൻതന്നെക്കെന്നുകല്പിക്കുന്നേരം
നിർണ്ണയമിവനൊരുവൈരവുമുണ്ടായീടും. 86
താനുതാനൊട്ടൊഴിഞ്ഞിട്ടുംബന്ധുവാംജനങ്ങളെ
സന്തോഷിപ്പിക്കയല്ലോകാര്യമാകുന്നതോർക്കാ" 87
നീതിമാനാംചണകാത്മജനിതുചൊല്ലി
നീതിയിൽസമക്ഷത്തുനിന്നുരചെയ്തനേരം 88
ഉത്തരമതിനൊന്നുംകാണാഞ്ഞുമന്ത്രികുല
സത്തമനുള്ളിലിങ്ങിനെയെന്നുചൊന്നാൻ 89
ഇക്കഥപർവ്വതകൻതന്നോടുപറവാനും
തക്കമില്ലാതെവന്നുരാക്ഷസനതുനേരം 90
എന്തഹോചാണക്യൻറെദുർന്നയമോരോന്നെന്നു
ചിന്തിച്ചുമന്ത്രിവരൻദ്ദൂരെത്തുവാങ്ങിനിന്നാൻ 91
പഞ്ചബാണാർത്തിപൂണ്ടുപർവ്വതരാജൻതാനും
ചഞ്ചലമിഴിയാൾവാട്ടംക്രൂരവേശ്യാഗേഹം 92
പ്രാപിച്ചുമൈഥുനംതന്നെക്കൊല്ലുവാനിരുന്നവൻ
ആപത്തുതനിക്കുവന്നതറിയാതെ 93
രാത്രിയിലവളെച്ചെന്നാശ്ലേഷംചെയ്തനേരം
ധാത്രിയിൽവീണുമരിച്ചീടിനാൻവിധിവശാൽ. 94
പർവ്വതകനെക്കൊന്നുരാക്ഷസനെന്നുനാളെ
സർവ്വരുംപറഞ്ഞീടുമെന്നുള്ളഭയത്തിനാൽ 95
രാത്രിയിൽതന്നെപുറപ്പെട്ടുരാക്ഷസൻതൻറെ
മിത്രമായ്പ്രാണസ്നേഹമാസ്ഥയാചിട്ടപ്പെട്ടു 96

പ്രേതകൃത്യങ്ങളൊന്നും ചെയ്യാതെ ഭയത്തോടെ
പാതിരാനേരം പുറപ്പെട്ടവൻ പോയീടിനാൻ. 141
നീതിമാനായ ചാണക്യൻ തമജനത്തുകാലം
ചാതുര്യമോടു പറഞ്ഞീടിനാനെല്ലാരോടും 142
"ഇന്നു പർവ്വതപുത്രനങ്ങു പോയ്ക്കളവതി-
നെന്നുടെ മതംകൊണ്ടുപോന്നിതെ" ന്നരചെയ്താൻ ()
അക്കാലം പർവ്വതകനെക്കൊലചെയ്യിപ്പിച്ചു-
ളതുകൊണ്ടിൽ ചാണക്യനെന്നുള്ളതു ശങ്കിച്ചവർ 144
എന്തൊരു കഷ്ടമോർക്കിൽ രാജനെക്കൊല്ലിപ്പിച്ചു-
തന്തതൻ വരനായ ചാണക്യനെന്നല്ലോ നാം 145
ശങ്കിച്ചതല്ലെന്നുള്ളതിന്നു നിർണ്ണയം വന്നു
എങ്കിൽ താൻ പർവ്വതകപുത്രനെയയയ്ക്കുമോ? 146
ശത്രുശേഷത്തെ വെച്ചുകൊള്ളുമോ ചാണക്യനി-
ന്നതു ദോഷതാമൂലമാണല്ലെന്നു ദൃഢമല്ലോ 147
ദോഷത്തെ ഗ്രഹിച്ചപ്പോൾ ദോഷതാപനമാക്കാതെ
ഘോഷിക്കാതതു ഭാഗ്യമെന്നതേ പറയേണ്ടു 148
സംശയമേതുമില്ല രാക്ഷസൻ തന്നെയതെ-
ന്നാശയത്തിങ്കലുറച്ചീടിനാരെല്ലാവരും. 149
ഉത്തമനായ മന്ത്രി രാക്ഷസനന്നു കാലം
ഉത്തമമായ പുഷ്പപത്തനത്തിങ്കൽനിന്നു 150
വൃദ്ധയാജനവഴി വടക്കേടിക്കിൽ പോയി-
ട്ടാരുമങ്ങറിയാതെ മൌര്യനെക്കൊന്നീടുവാൻ 151
എന്തൊരുപായമെന്നു ചിന്തിച്ചു ചിന്തിച്ചുള്ളിൽ
സന്തതമിരുന്നിതു മറ്റൊന്നും നിനയാതെ 152
അക്കാലം പർവ്വതകപുത്രന്റെ ഗമനത്തെ
ചൊല്ലിയോരണ്ടോരമാത്യരാക്ഷസനും കേട്ടീടിനാൻ. ()
നല്ലൊരു പഴുതെന്നു കണ്ടവൻ പുറപ്പെട്ടു
നല്ലനാം മലയകേതുവിനെച്ചെന്നു കണ്ടു 154
വല്ലഭമോടു നേ വിച്ചവരന്നു കാലം
ചൊല്ലിനാനിത്ഥമുള്ള വാക്കുകൾ മന്ത്രീന്ദ്രനും 155

"മൌൎയ്യനാം ശത്രുവിനെ നിഗ്രഹം ചെയ്തു രാജ്യം
വീണ്ടുവാനായമ്പോടാളുകളാൻ തന്നീടുവൻ 156
ചാട്ടമെന്നിയെ രിപുക്കൂട്ടത്തെയോട്ടുവാൻ
കൂട്ടുകവേണം പടക്കോപ്പുകളറിഞ്ഞാലും" 157
പൎവ്വതപുത്രനിത്ഥം രാക്ഷസൻ പറഞ്ഞപ്പോൾ
ഗൎവ്വമോടമാത്യനാക്കീടിനാനവനേയും 158
രാക്ഷസനമാത്യസ്ഥാനത്തെയും കൈക്കൊണ്ടവൻ
രൂക്ഷനായ് പ്രതിജ്ഞയുമിങ്ങിനെ ചൊല്ലീടിനാൻ ()
അദ്ദുഷ്ടനെക്കൊല്ലിപ്പിച്ച വിപ്രനെക്കൊല്ലാതെ ഞാൻ
നിശ്ചയം ശവശൌചക്രിയ ചെയ്തീടുന്നതുമില്ല 160
ഈവണ്ണം പ്രതിജ്ഞയും ചെയ്തവൻ ദുഷ്ടന്മാരെ
ദീപങ്ങളിലേക്കയച്ചാക്കവേ വധത്തിനാൻ 161
രാക്ഷസൻ ശത്രുഭേദം ചെയ്യുന്നതിനായിക്കൊണ്ടു
സൂക്ഷ്മബുദ്ധികളായ തന്നുടെ ചാരന്മാരെ 162
ചൊൽക്കൊണ്ട പുഷ്പപുരത്തിങ്കലേക്കയച്ചവൻ
ഉൾക്കരുത്തോടടങ്ങിപ്പിച്ചവൻ ദുഷ്ടന്മാരെ 163
യുദ്ധത്തിന്നവസരം പാൎത്തുപാൎത്തിരുന്നിട്ടു
ബദ്ധരോഷത്തോടിരുന്നീടിനാനല്പകാലം. 164
നിശ്ചലഹൃദയനാം ചാണക്യമഹീസുരൻ
ദുഷ്ടനന്ദനന്റെയും രാക്ഷസാമാത്യന്റെയും 165
കൂടിക്കാഴ്ചയും യുദ്ധോദ്യോഗവും പ്രതിജ്ഞയും
പാടവമുള്ള ചാരന്മാർ പറഞ്ഞാകെക്കേട്ടാൻ 166
പിന്നെയും പരിഭ്രമം കൂടാതെ വിഷ്ണുഗുപ്തൻ
തന്നുടെ പക്ഷത്തിലും ശത്രുപക്ഷത്തിങ്കലും 167
ഉള്ള വൃത്താന്തമറിഞ്ഞീടുവാനായിക്കൊണ്ടു
നല്ലസാമൎത്ഥ്യമുള്ള ചാരന്മാരെയും വിട്ടാൻ 168
ചാണക്യമഹീസുരൻ പിന്നെയങ്ങൊരുദിനം
മാനവകുലശ്രേഷ്ഠനാകിയ മൌൎയ്യൻ തന്റെ 169
പുഷ്പമന്ദിരപ്രവേശത്തെയും കല്പിച്ചാൻ
ശില്പികളെയും വിളിച്ചിങ്ങനെ ചൊല്ലീടിനാൻ 170

"ചന്ദ്രഗുപ്തനാളെയർദ്ധരാത്രിക്കുനന്ദ
മന്ദിരപ്രവേശത്തിന്നുണ്ടുപോൽമുഹൂർത്തവും 171
ചൊൽക്കൊണ്ടപുഷ്പപുരത്തിലുള്ളമതിനിപ്പോൾ
ഒക്കവേയലങ്കരിച്ചീടുകവേണമല്ലോ 172
തോരണംനാട്ടിക്കൊടിക്കൂറകൾ തൂക്കീടേണം
ചാരുവാംവണ്ണം ചിത്രമെഴുതുകയുംവേണം 173
ഗോപുരങ്ങളുംകെട്ടതിന്നലങ്കരിക്കേണം
വാപികൾ കൂപങ്ങളുംനിർമ്മലമാക്കീടേണം" 174
സൂത്രകാരന്മാരുംകേട്ടവരോടുചൊന്നാർ
"ധാത്രീപാലകനായമൌര്യനന്ദനൻതന്റെ 175
നന്ദമന്ദിരപ്രവേശമിതുകാലമുണ്ടാം
എന്നുകല്പിച്ചുദാരുവർമ്മാവാംശില്പിവരൻ 176
കാഞ്ചനതോരണവുംതീർത്തുവെച്ചിരിക്കുന്നു
ചഞ്ചലമില്ലതങ്ങൾകണ്ടുവെന്നറിഞ്ഞാലും 177
വിശ്വൈകമനോഹരംതോരണമതുപാർത്താൽ
വിശ്വകർമ്മാവിനൊക്കുംദാരുവർമ്മാവുമിപ്പോൾ 178
രാജസമായുള്ളോരുതോരണമെടുപ്പിച്ചു
രാജമന്ദിരദ്വാരേകൊണ്ടുവന്നവനിപ്പോൾ 179
ശില്പമായലങ്കരിച്ചീടുമെന്നറിഞ്ഞാലും
ശില്പശാസ്ത്രത്തിന്നവനൊന്നവരാരുമില്ല 180
തെററന്നുവേണ്ടതുംചെയ്തീടുംവണ്ണംതന്നെ
മററുള്ളപണികളുംഞങ്ങൾതീർത്തീടാമല്ലോ" 181
സൂത്രകാരന്മാരിത്ഥംചൊന്നതുകേട്ടനേരം
ഉത്തമനായവിഷ്ണുഗുപ്തനന്നിരൂപിച്ചാൻ 182
ദാരുവർമ്മാവാകുന്നസൂത്രകാരകനോടു
തോരണമുണ്ടാക്കേണമെന്നു ഞാൻപറയാതെ 183
തോരണംമുമ്പേയവൻതീർത്തതുമൌര്യൻതന്റെ
മാരണത്തിന്നതിന്നില്ലസംശയമേതും 184
ദുഷ്ടതയേറുന്നൊരുരാക്ഷസാമാത്യൻതനി-
ക്കിഷ്ടനായുള്ളോനിവനെന്നുനിശ്ചയംവന്നു 185

പൎവ്വതഭ്രാതാവിനെപട്ടവുംകെട്ടിപ്പിച്ചു
സൎവ്വാംഗമലങ്കരിപ്പിച്ചിതുവഴിപോലെ 201
പൊന്മയമായിട്ടൊരുചട്ടയുമിട്ടുകെട്ടി
വെണ്മയിൽമിന്നുംമണിമകുടമണിയിച്ചു 202
കാതിലവളകളുംമാലകൾകാഞ്ചികളും
ചാതുൎയ്യമോടങ്ങലങ്കരിച്ചോരനന്തരം 203
മൌൎയ്യന്റെഗജവരൻതന്നുടെപുറത്തുടൻ
വീരനാംവൈരോധകൻതന്നെയുംകരയേററി 204
പൌരന്മാരോടുവിഷ്ണുഗുപ്തനമ്മത്തുനേരം
"പാരാതെയകമ്പടിനടന്നീടുവിനെന്നാൻ 205
അന്നേരംസമസ്തരുംപൎവ്വതഭ്രാതാവിനെ
മന്നനാംചന്ദ്രഗുപ്തനെന്നുകല്പിച്ചീടിനാർ 206
എത്രയുംപരിചയമുള്ളവർകളുംകൂടി
രാത്രിയിലാകകൊണ്ടതുല്ലൂനെന്നറിഞ്ഞീല 207
വെൺകൊററക്കുടതഴവെഞ്ചാമരികളോടും
ശംഖമദ്ദളഭേരീമൃദംഗവാദ്യങ്ങളും 208
പായുന്നകുതിരകൾപൊന്നണിഞ്ഞാനകളും
ആയുധപാണികളുമായഥപുഷ്പപുരം 209
മുന്നിട്ടുപുറപ്പെട്ടുഗോപുരദ്വാരത്തിങ്കൽ
വന്നടുക്കുന്നനേരംദാരുവൎമ്മാവാമവൻ 210
യന്ത്രപ്പാവകൾതിരിഞ്ഞീടുവാനെന്നുംചൊല്ലി
യന്ത്രതോരണച്ചരടയപ്പാൻനോക്കിനിന്നാൻ 211
അന്നേരംചന്ദ്രഗുപ്തൻതന്നുടെപുരുഷാരം
നിന്നിതുപുറത്തെല്ലാംചാണക്യൻപറകയാൽ 212
ചന്ദ്രലേഖയാകുന്നഹസ്തിനീമുതുകേറി
യന്ത്രതോരണത്തിങ്കലടുത്തുവൈരോധകൻ 213
അന്നേരമമാത്യരാക്ഷസന്റെബന്ധുവായ
ചന്ദ്രലേഖാംബഷ്ഠനാംബൎബ്ബരകാഖ്യൻതാനും 214
രാക്ഷസാജ്ഞയെചെയ്വാൻമൌൎയ്യനെന്നോൎത്തിട്ടവൻ
തൽക്ഷണേവധിപ്പാനായ്വാളുറയൂരീടിനാൻ 215

ചാരുവസ്തുരികളന്നേരത്തു കരിണിയും
ചീളെന്നു നടന്നിതു രാത്രിപൂജതുടങ്ങും നേരം 216
ദാരുവർമ്മാവും ഗതിവേഗങ്ങളെയറിയാതെ
ചാരാതെ വിട്ടീടിനാൻ യന്ത്രതോരണമപ്പോൾ 217
പ്രശ്ലഥലക്ഷ്യമായിത്തോരണമതുനേരം
ആംബഷ്ഠൻ തന്റെ മൂർദ്ധാവിങ്കൽ വീണാശു ചത്താൻ ()
തന്നുടെ യത്നമതു നിഷ്ഫലമാകകൊണ്ടും
നിർണ്ണയമാത്മവിനാശത്തിന്നടുക്കകൊണ്ടും 219
ഗോപുരത്തിന്റെ മുകളേറിയങ്ങിരിക്കുന്ന
പാപചേതനനായ ദാരുവർമ്മാവുമപ്പോൾ 220
ഗോപുരമുകളിൽനിന്നാനമേൽ ചാടിവീണു
കോപിതനായി പർവ്വതേശന്റെ ഭ്രാതാവിനെ 221
മെയ്യൊന്നാഞ്ഞു മഴു കൊണ്ടവൻ മൂർദ്ധാവിങ്കൽ
ധൈര്യമുൾക്കൊണ്ടു വെട്ടിക്കൊന്നാനെന്നതേ വേണ്ടൂ.
ഉല്ലസൽപൌരന്മാരുമന്നേരം കോപത്തോടെ
തല്ലിക്കൊന്നിതു പിന്നെ ദാരുവർമ്മാവിനെയും 223
ചന്ദ്രഗുപ്തന്റെ പുരപ്രാപ്തിയും വിഷ്ണുഗുപ്തൻ
മന്ദമെന്നിയെ പിന്നെ ഘോഷിച്ചു കഴിപ്പിച്ചാൻ 224
അക്കാലമഭയദത്താഖ്യനെന്നൊരു വൈദ്യൻ
ചൊല്ലെഴുന്നൊരമാത്യരാക്ഷസന്റെ നിയോഗത്താൽ
ചന്ദ്രഗുപ്തനെക്കൊടുത്തീടുവാനായിട്ടൊരു
സിദ്ധൌഷധപ്പൊടി വിഷമിശ്രമാക്കിക്കൊണ്ടുവന്നാൻ 226
മൌര്യനെക്കണ്ടു പറഞ്ഞീടിനാനഥ വൈദ്യൻ
“വീര്യമേറീടുന്നൊരു ചൂർണ്ണമുണ്ടെന്റെ കയ്യിൽ 227
ഔഷധമിതു ഭവാൻ സേവിച്ചീടുന്നാകിലോ
ദോഷങ്ങളശേഷം ദേഹത്തിലുണ്ടാകയില്ലൊരുനാളും” 228
ചന്ദ്രഗുപ്തനപ്പോൾ ചെന്നുടനതുഭൂമി-
വൃന്ദാരകേന്ദ്രനാമ ചാണക്യനോടു ചൊന്നാൻ. 229
അന്നേരം ചാണക്യനും ചിന്തിച്ചങ്ങറിഞ്ഞുള്ളിൽ
ചെന്നവനോടു വിഷചൂർണ്ണം വാങ്ങിക്കൊണ്ടു 230

പൊന്നംകിണ്ണത്തിലിട്ടതിനമ്പിനോക്കുന്നേരം
വർണ്ണംകൊണ്ടതുവിഷചൂർണ്ണമെന്നറിഞ്ഞവൻ 231
ചൊല്ലിനാൻ ചന്ദ്രഗുപ്തനോടി"തുകൊണ്ടീയവൻ
കള്ളനായുള്ള വൈദ്യനില്ലസംശയമേതും 232
ചൂർണ്ണത്തിൽവിഷമുണ്ടെന്നുള്ളതുമധികനീ
വർണ്ണംകൊണ്ടറിഞ്ഞുഞാൻസേവിച്ചീടരുതല്ലോ 233
നിന്നെക്കൊല്ലുവാൻതന്നെരാക്ഷസനയച്ചിട്ടു
വന്നവനിവ"നെന്നുമൌൎയ്യനോടുരചെയ്താൻ 234
വൈദ്യനോടവൻചൊന്നാൻ"മുമ്പിലിച്ചൂർണ്ണമിവ
വിദ്വാനാംഭവാൻകുറഞ്ഞൊന്നുസേവിച്ചീടേണം 235
രാജാക്കന്മാർക്കുമുമ്പിലൊന്നുമേഭക്ഷിക്കുന്ന–
താചാരമല്ലെന്നതുകേട്ടിട്ടില്ലയോഭവാൻ? 236
വിശ്വാസമില്ലാഞ്ഞുകൊണ്ടെന്നതുശങ്കിക്കേണ്ടാ
വിശേഷകവൈദ്യൻഭവാനെന്നറിഞ്ഞിരിക്കുന്നു" 237
എന്നതുകേട്ടുവൈദ്യൻചൂർണ്ണത്തെക്കുറഞ്ഞൊന്നു
തിന്നതുനേരംതൊണ്ടവറ്റിവീണുടൻചത്താൻ 238
പിന്നെയുംപ്രമോദകനെന്നുപേരായിട്ടുകൻ
മന്നവൻമൌൎയ്യൻതന്റെശയനാധികാരിയായ് 239
രാക്ഷസപ്രയുക്തനായ് ചന്ദ്രഗുപ്തനെക്കൊൽവാൻ
അക്ഷയധനവാനായപ്പരെ വാണീടിനാൻ 240
രാക്ഷസൻകൊടുത്തുള്ളൊരർത്ഥംകൊണ്ടവനപ്പോൾ
നിക്ഷേപംചൊരിങ്ങിക്കടംകൊടുത്തുതുടങ്ങിനാൻ. 241
അന്നേരംചാണക്യനുംമാനസേനിരൂപിച്ചാൻ
ഇന്നിവന്നർത്ഥംകനത്തീടുവാനെന്തുമൂലം 242
ഇങ്ങിനെനിരൂപിച്ചുചാണക്യമഹീസുരൻ
മംഗലശീലൻവിളിച്ചവനോടുരചെയ്താൻ. 243
"നിന്നുടെധനാഗമമെങ്ങിനെപറകനീ
മന്നവൻചന്ദ്രഗുപ്തൻനിനക്കുതരികയോ?" 244
എന്നതുകേട്ടുഭയപ്പെട്ടവനോരോതരം
ഒന്നിനൊന്നായിപ്പറഞ്ഞീടിനാനതുനേരം 245

വാക്കിനനേരില്ലാസ്ത്രകൊണ്ടു ചാണക്യനർത്ഥ-
മൊക്കയുംപറ്റിച്ചവൻതന്നെയുംകൊല്ലിപ്പിച്ചാൻ. ()
പിന്നെയുമൊരുദിനംരാക്ഷസനയച്ചിട്ടു
മന്നവൻ ചന്ദ്രഗുപ്തനുറങ്ങുന്നേരത്തിങ്കൽ 247
ആരുമേയറിയാതെയൊട്ടുക്കിക്കളവാനായ്
ഘോരരായുള്ള ബീഭത്സാദികളെന്നക്കൂട്ടം 248
ധാത്രിയിൽനിന്നൊത്തുതന്നായുധങ്ങളുമായി
രാത്രിയിൽ മൌര്യൻ കിടന്നുറങ്ങുമറയുടെ 249
താഴത്തുസുരംഗമാർഗ്ഗത്തിലിരുന്നിതോ
തുരന്നിൽ പുറപ്പെട്ടുകൊല്ലാമെന്നുറച്ചവർ 250
ധൈര്യമേറീടുന്നായ ചാണക്യനൊരുദിനം
മൌര്യന്റെമണിയറതന്നിൽ ചെന്നിരിക്കുമ്പോൾ ()
ഭിത്തിക്കുതാഴെനിലത്തന്നേരം ചാണക്യനും
എത്രയും ചെറുതായസുഷിരങ്ങളിൽക്കൂടി 252
കണഭക്ഷ്യങ്ങളെടുത്തുറുമ്പും ചാലിട്ടുനീളെ
കണ്ടിട്ടു പുറത്തുസഞ്ചരിക്കുന്നതുമവൻ. 253
മണ്ണിനു കീഴെയിരുന്നിരിക്കുന്നുണ്ടു ചിലർ
എന്നൊരുശങ്കകൊണ്ടു ബുദ്ധിമാൻ വിഷ്ണുഗുപ്തൻ 254
അന്നിലംകിളപ്പിച്ചുനോക്കിയനേരത്തിങ്കൽ
മണ്ണിൻകീഴൊരുകൂട്ടമിരിക്കുന്നതു കണ്ടാൻ. 255
ചോറുമെള്ളുമവിൽനാളികേരങ്ങളിവ
മുറവുമാമരോരോമാംസഖണ്ഡങ്ങളിവയെല്ലാം 256
ഖണ്ഡമായ്ക്കെട്ടിക്കൊണ്ടുവന്നവരശനാർത്ഥം
ദണ്ഡമെന്നിയെ സുരംഗാന്തരെ വാണീടുന്നു. 257
ബീഭത്സാദികളോട്ടുമാഗ്രഹത്തോടുംകൂടി
ക്ഷോഭമുൾക്കൊണ്ടു ദഹിപ്പിച്ചു ചാണക്യനും 258
തീപിടിപെട്ടനേരം ബീഭത്സാദികളൊക്കെ
പേടിപെട്ടുധൂമംകൊണ്ടുമാർഗ്ഗവുംതിരിയാതെ 259
അററമില്ലാതോരഗ്നിജ്വാലകൾപിടിപെട്ടു
പാററകൾപോലെപൊരിഞ്ഞൊക്കവെ ചത്താരവർ

ഈവണ്ണംസദാകാലംമൌൎയ്യനെക്കാത്തുകൊണ്ടു
സാവധാനത്തോടിരുന്നീടിനാൻവിഷ്ണുഗുപ്തൻ 261
അഞ്ചുസാമന്തരാജ്യമൊക്കവെക്രമത്താലെ
രഞ്ജിപ്പിച്ചിതുതന്റെനീതികൊണ്ടനുദിനം 262
എത്രയുംപ്രധാനപുരുഷന്മാരായീടുന്ന
ഭദ്രഭടാദികൾക്കുനീതിമാൻചാണക്യനും 263
മൌൎയ്യപുത്രനെക്കൊണ്ടുകൈതവമാജ്ഞാപിച്ചവൻ
കാൎയ്യങ്ങൾചെയ്യിപ്പിച്ചുബന്ധനംപ്രാപിപ്പിച്ചാൻ
രാക്ഷസാമാത്യൻതന്റെപക്ഷപാതികൾചിലർ
തൽക്ഷണേനയമേറുംമന്ത്രിവീരന്മാരെയും 265
ഭദ്രശീലന്മാരായിവിക്രമന്മാരാകിയ
ഭദ്രഭടാദിപ്രധാനന്മാരാമവരെയും 266
ചന്ദ്രഗുപ്തനോടയത്തംപററിക്കള്ളവനായ്
ചാരമായ്പ്രയത്നംചെയ്തീടിനാരക്കാലം 267
സൎവ്വവുമറിഞ്ഞൊരുകാലംകൌടില്യനും
പാൎത്ഥിവപുത്രനെയുംരാക്ഷസാമാത്യനെയും 268
തങ്ങളിൽവിശ്വാസക്കേടുണ്ടാക്കിച്ചമപ്പാനായ്
മംഗലശീലനായഭാഗുരായണൻതന്നെ 269
ഗൂഢമാസ്ഥാപിച്ചുചെയ്യേണ്ടതുമുപദേശി-
ച്ചൂഢകൌതുകമായച്ചീടിനാൻകനിവോടേ 270
മററുള്ളഭദ്രഭടാദിപ്രധാനന്മാരപ്പോൾ
തെററെന്നുവിഷ്ണുഗുപ്തൻതന്നുടെനിയോഗത്താൽ 271
കാൎയ്യങ്ങൾചെയ്യുന്നതിനാതൊക്കവെധരിച്ചുടൻ
മൌൎയ്യനോടൊരുവൈരംവ്യാജേനഭാവിച്ചവർ 272
"ഒട്ടുമേയാകാമൌൎയ്യ"നെന്നുരചെയ്തുകൊണ്ടു
നാട്ടിന്നുപുറപ്പെട്ടുവേഗേനപോയീടിനാർ. 273
എങ്കിലേനരാക്ഷസനുംമലയകേതുതാനും
തങ്ങളിൽപിന്നക്കണ്ടുചെന്നതുനിരൂപിച്ചു 274
മൌൎയ്യനെനന്നായ്പരിപാലിച്ചുകൊണ്ടുതന്നെ
ധൈൎയ്യമുൾക്കൊണ്ടുമരുവീടിനാൻചാണക്യനും 275

ദുർമ്മന്ത്രാദാൽവിഷനാരിതന്നെയും
ദുർമ്മതിനിർമ്മിച്ചതെന്നറിഞ്ഞീടുക 26
ചാണക്യനപ്പോളതുകേട്ടനേരത്തു
മാനിച്ചിതേററവുമിന്ദുശർമ്മാവിനെ 27
നന്ദനനെന്നതുമിന്ദുശർമ്മാവെന്ന
പിന്നെയുംപിന്നെയുമേററംസന്തോഷിച്ചാൻ 28
"രണ്ടാമതാരെ"ന്നവനോടുതന്നുള്ളിൽ
ഉണ്ടായരോഷേണ ചൊല്ലിനാൻ ചാണക്യൻ 29
ശങ്കവെടിഞ്ഞവനംപറഞ്ഞീടിനാൻ
"എങ്കിലൊരാക്ഷസാമാത്യന നിത്യവും 30
ഇഷ്ടനായുള്ള ശകടദാസാഖ്യനാം
ശ്രേഷ്ഠനായുള്ള കാര്യസ്ഥനറിഞ്ഞാലു? 31
ചന്ദ്രഗുപ്തൻതന്നെനിഗ്രഹിച്ചീടുവാൻ
മന്ത്രിപ്രവരൻനിയോഗിച്ചവർകളെ 32
സന്തതംരക്ഷിച്ചിരിക്കുന്നിതുമവൻ
അന്തരമില്ലശകടദാസൻഖലൻ" 33
എന്നതുകേട്ടോരുമന്ദഹാസംപൂണ്ടു
തന്നുള്ളിലേവംനിരൂപിച്ചു ചാണക്യൻ 34
"എത്രയുംബുദ്ധിമാനായുള്ള നമ്മുടെ
സിദ്ധാർത്ഥകനെഞാൻഗൂഢമായ്ക്കല്പിച്ചു 35
കാര്യസ്ഥനാം ശകടദാസന്നവൻ
മായത്തിലുള്ളൊരു മിത്രമായ്‌വാഴുന്നു" 36
പിന്നെയുംചൊന്നാൻനിപുണകൻതന്നോടു
"മൂന്നാമവൻപുനരാരെന്നുചൊല്ലനീ" 37
എന്നതുകേട്ടവൻപിന്നെയുംചൊല്ലിനാൻ
"ധന്യമതേപറഞ്ഞീടുവൻകേട്ടാലും 38
രാക്ഷസാമാത്യനരണ്ടാമതുള്ളൊരു
സാക്ഷാൽഹൃദയമായ്ത്തന്നെമരുവുന്ന 39
പുഷ്പപുരമായനഗരത്തിൽ
ഇപ്പോൾമണികാരശ്രേഷ്ഠനായ്‌വാഴുന്ന 40

ചന്ദനദാസനാകുന്നതറിഞ്ഞാലും
നിന്ദനമ്മോടവനോളമില്ലാക്ഷമ 41
രാക്ഷസൻതന്റെകളത്രത്തെയുമവൻ
രക്ഷിച്ചുകൊണ്ടിരിക്കുന്നുമഹാമതേ 42
മന്ത്രിപ്രവരൻപുറപ്പെട്ടുപോയനാൾ
ചന്ദനദാസനാം ചെട്ടിശരവ്യന്റെ 43
മന്ദിരേകൊണ്ടുപോയ്വെച്ചിതുനിർണ്ണയം
ചന്തമാസ്സന്റെ കുഡുംബങ്ങളൊക്കവേ" 44
ചാണകസുതനിതിനിപുണനോക്തികൾകേട്ടുടൻ
ചാന്തത്തിൽമാനസേചിന്തിച്ചിതന്നേരം 45
മന്ത്രികുലോത്തമനാകിയരാക്ഷസൻ
ചന്ദനദാസങ്കലിന്നുകളത്രത്തെ 46
വെച്ചിരിക്കുന്നതുമോത്തുകാണെന്നേരം
നിശ്ചയമാസ്സുതക്കല്ലാതസംശയം 47
തന്നോടുതുല്യരായുള്ളജനങ്ങളിൽ
തന്നേവലിയവർ ചന്ദിരിപ്പുദ്രവം 48
ഇത്ഥംനിരൂപിച്ചുവിഷ്ണുഗുപ്തനാപുന-
രുത്തരമായവൻതന്നോടുചൊല്ലിനാൻ 49
"ചന്ദനദാസനായുള്ളവൻതന്നുടെ
മന്ദിരത്തിങ്കലമാത്യകളത്രത്തെ 50
വെച്ചിരിക്കുന്നവെന്നുള്ളതിന്റെരുത
നിശ്ചയംനിങ്കലുണ്ടായതുമെങ്ങിനെ" 51
ചാണകസുതവചനമിതികേട്ടാരനന്തരം
ചാതുര്യത്തോടവൻ തന്നോടുരചെയ്താൻ 52
"അഖിലനയസദന!കനിവൊടതിൻനിശ്ചയം
അംഗുലീയമിതുകണ്ടാൽവരുമല്ലോ" 53
സഖലുപുനരംഗുലീമുദ്രയെടുത്തുടൻ
സാദരം ചാണക്യന്നുകൊടുത്തീടിനാൻ 54
അംഗുലീമുദ്രയെടുത്തു ചാണക്യനാം
തൻകരതാരിൽപ്പിടിച്ചുനോക്കുന്നേരം 55

ശിക്ഷയില്ലെന്നതിൻമേലങ്ങെഴുതീട്ടു
'രാക്ഷസൻ' എന്നൊരു നാമവുമാദരാൽ 57
സന്തോഷമുൾക്കൊണ്ടു ചാണക്യനന്തരം
ചിന്തിച്ചിതെൻകയ്യിൽവന്നിതുരാക്ഷസൻ 56
കൌടില്യഭൂസുരനിങ്ങിനെകല്പിച്ചു
കേട്ടതീർത്തവമവർ നാട്ടരചചെയ്യാൻ 58
"വിരുത്ഭയനീയുമിന്നുംഗ്ഗലീയാഗമം
വിരാമിനോടുപൊചാക്കപ്പെടാനന്തനന്നൊത്രയം" 59
അഥാനിപുനകാര്യ്യരം ചാണക്യ വിപ്രനോ-
ടതിന്നിപുണമാസ്സുറത്തീരിനാതിങ്ങിനെ 60
"ഇന്നുടയ ചന്ദ്രകസ്യതവിപ്ര മൂഢധാമണെ
കേട്ടുകൊണ്ടാലുംതെളിഞ്ഞതുംചൊല്ലുവൻ 61
തവവചനമഴകിനൊടുകൈക്കൊണ്ടുപോയൊരാൻ
താന്നയമപടവോയിച്ചുനിളവെ 62
തെകപടവേഷനായ് സഞ്ചരിക്കുന്നനാൾ
തെളിവസമാകിലെച്ചുന്ദനദാസനാം 63
നഗരമണികാരനാംചെട്ടിതൻവീട്ടിലും
തിറമൊടുടനവിടെവിടെക്കൊണ്ടെന്നറിഞ്ഞാലും 64
യമപടവുമഴകിനൊടുതുന്നിവിത്തിഞാൻ
യമകഥകളൊക്കവായിക്കുംദശാന്തരേ 65
അതികുതുകമുൾക്കൊണ്ടകത്തുനിന്നൊരുത്തനും
അഞ്ചുവയസ്സുയോരർഭകനോമൊറ്റനൻ 66
മണ്ടിവരുന്നൊരുനേരമകത്തുനി-
ന്നുണ്ടായിതിങ്ങിനെയുള്ള കോലാഹലം 67
അയ്യോ! കിടാവിനെച്ചെന്നുപിടിക്കണം
പൊയ്യല്ലതിന്നൊരാപത്തുവരുമെന്നും 68
ഉണ്ണിപുറത്തുപോകാതെയെന്നുംചില-
പെണ്ണുങ്ങൾതങ്ങളിൽമണ്ടുംപറകയും 69
കണ്ടിതന്നാളൊരുമാതൃസ്വദ്ദ്പാംഗിതാൻ
ഉണ്ടിവന്നാശുവാതിൽമറഞ്ഞിട്ടവൾ 70

ഇത്ഥം നിരൂപിച്ചുകല്പിച്ചു ചാണക്യൻ
ഉത്തമരായ വിഭാവസുവാദിയാം 86
മൂന്നു പേർ വിപ്രരെ ച്ചൊല്ലിവിട്ടാശ്രുതാൻ
മന്നവനാം ചന്ദ്രഗുപ്തനെക്കൊണ്ടഥ 87
മൂന്നാഭരണങ്ങളും കൊടുപ്പിച്ചവൻ
പിന്നെയവർകളോടിങ്ങനെ ചൊല്ലിനാൻ 88
"ഇക്കഥ നിങ്ങൾ മറച്ചമാത്യന്നു
വില്ക്കണമാഭരണങ്ങളിവമൂന്നും" 89
"ഞങ്ങൾക്കിതെന്നുപകാരമാമെന്നിയേ
തങ്ങളിതുകൊണ്ടു ചന്ദ്രമന്ത്രീന്ദ്രനു 90
വിഷ്ണുനാമുണ്ടെ"ന്നു ചൊല്ലയാശ്രയും
വെക്കമറിയിച്ചു പോയാരവർകളും. 91
ഇത്ഥം മഹീസുരന്മാരെപ്പറഞ്ഞയ-
ച്ചുത്തമനായുള്ള ചാണക്യനക്കാലം 92
പൗരജനങ്ങൾ പറഞ്ഞു കേട്ടീടിനാൻ
"ഘോരനാം മ്ലേച്ഛരാജൻ പടക്കൂട്ടത്തിൽ 93
അഞ്ചു പേർ സേനാധിനായകരുണ്ടുപോൽ
ചഞ്ചലമെന്നിയെ രാക്ഷസനോടവർ 94
ചേർന്നു മരുവുന്നതിക്കാലമേററവും
ഉന്നതനായുള്ള കൗലൂതരാജനാം 95
ചിത്രവർമ്മാവും, മലയന്നൃപനായ
ശത്രുവിലോപനൻ സിംഹനാദൻതാനും 96
ഗ്രീഷ്മസമാനൻ പ്രതിയോഗികൾക്കൊരു
കാശ്മീരനായുള്ള പുഷ്കരാക്ഷൻ താനും 97
സിന്ധുനിവാസിയായുള്ള ശകാധിപൻ
സിന്ധുഷേണാഖ്യനായുള്ളൊരു വീരനും 98
പാരസീകന്മാർക്കുനാഥനായുള്ളൊരു
ഘോരപരാക്രമമുള്ള മേഘാഖ്യനും" 99
ഇത്ഥം ചരന്മാർ പറഞ്ഞറിഞ്ഞീടിനോ-
രുത്തമൻ ചാണക്യനിത്തരം ചിന്തിച്ചാൻ 100

വ്യാജമായൊരുകറിയെഴുതിച്ചുഞാൻ
രാജപ്രവരനാംചിത്രവർമ്മാദിയെ 101
ഒക്കുന്നാലിന്നുകൊടുപ്പിച്ചുമന്ത്രിയെ
നിശ്ചയമറ്റുള്ളരെക്കളയിപ്പനേഷഞാൻ" 102
ഇത്ഥംനിരൂപിച്ചുവിഷ്ണുഗുപ്തൻചെന്നു
സത്വരംപണ്ടുശകടദാസൻപക്കൽ 103
മിത്രമായ്താൻപറഞ്ഞാക്കിയിരുന്ന
സിദ്ധാർത്ഥകനായരാജപുരുഷനെ 104
മന്ദമരികെവിളിച്ചതിഗൂഢമായ്
മന്ദഹാസംപൂണ്ടവനോടുചൊല്ലിനാൻ 105
"ധന്യമതേഗുണവാരിധേകേളെടോ
നിന്നുടെബുദ്ധിവിലാസങ്ങൾകൊണ്ടിനി 106
വേണ്ടുന്നകാര്യങ്ങളെനമുക്കുള്ളവെ-
ന്നുണ്ടാകവേണംസുമുഖനിൻമാനസേ 107
മുമ്പിനാൽവേണ്ടതുചൊല്ലിത്തരുവൻഞാൻ
കമ്പംവരാതെശകടനെക്കൊണ്ടുനീ 108
ചെന്നൊരുലേഖയെഴുതിക്കയുംവേണം
ഇന്നതുവാചകമെന്നുചൊല്ലിത്തരാം— 109
"ക്രൂരാന്തമേതാനമൊന്നുണ്ടൊരുത്തനെ
നേരേകൊടുത്തങ്ങയച്ചുവിട്ടീട്ടെ"ന്നും 110
"ഉത്ഥാപ്യംസ്വയംവാച്യ"മെന്നുമതിൽവേണം
ബാഹ്യനാമങ്ങളെഴുതുകയുംവേണ്ട 111
ഇത്തരമക്ഷരങ്ങൾകൊണ്ടുസാമ്പ്രതം
വ്യക്തമല്ലാതൊരുലേഖയെഴുതിച്ച് 112
ലേഖയുംകൊണ്ടുകനിവോടിവിടേക്കു
വേഗമോടുംകൊണ്ടുവരികയുംവേണംനീ 113
ഞാനിതുചൊന്നതെന്നുള്ളതുചൊല്ലുകിൽ
ഊനംവളരെവരുമെന്നറിഞ്ഞാലും 114
എന്നതുകൊണ്ടിതുനന്നായുറച്ചുനീ
ചെമ്മേമുറിയുമെഴുതിച്ചുകൊണ്ടുവാ" 115

അങ്ങിനെതന്നെയതെന്നുരചെയ്തവൻ
ഇങ്ങിനെവിപ്രൻപറഞ്ഞവണ്ണംതന്നെ 116
കാൎയ്യസിദ്ധനായശകടനെക്കൊണ്ടൊരു-
പായംപറഞ്ഞവൻപത്രമെഴുതിച്ചു 117
വിരവിനോടു ചണകതനയാലയംപ്രാപിച്ചു
വാചികപത്രികയുംകൊടുത്തീടിനാൻ 118
വാചകംനോക്കി ചണകതനയനും
വായിച്ചവനോടുപിന്നെയുംചൊല്ലിനാൻ 119
"രാക്ഷസാമാത്യനാമാംഗുലീമുദ്രയെ
ശിക്ഷയിൽവെച്ചിതിനൊപ്പുമിടുക നീ" 120
ഇത്ഥമുരചെയ്തുമുദ്രയുംപത്രവും
സിദ്ധാൎത്ഥകൻപക്കലൊന്നുനല്കീടിനാൻ 121
ചണകസുതവചനമിതുകേട്ടു സിദ്ധാൎത്ഥകൻ
മമവിഹിതപത്രത്തിലൊപ്പുമിട്ടീടിനാൻ 122
സവിനയമൊടുവന്നഥ ചാണക്യവിപ്രനെ
സാദരംവന്ദിച്ചുചൊല്ലിനാനിങ്ങിനെ 123
"എന്തിനിഞാനൊന്നുവേണ്ടുവെന്നുള്ളതും
അന്തരമെന്നിയരുൾചെയ്കസാമ്പ്രതം" 124
അപ്പൊഴുതു ചാണക്യവിപ്രനും ചൊല്ലിനാൻ
"അതിവിരുതനായനീയൊന്നുണ്ടുവേണ്ടതും 125
മുദ്രയാമുദ്രിതംപത്രവുംമുദ്രയും
ഭദ്രനിൽകൈക്കൊണ്ടുടനെപുറപ്പെട്ടു 126
മുന്നംശകടദാസൻതന്നെക്കൊല്ലുവാൻ
തിണ്ണമരക്കകയറിട്ടുകൊണ്ടുപോയ് 127
ചാലത്തൂക്കാട്ടുകഴുവേററുവാനഥ
ഘാതുകന്മാർതുടങ്ങീടുംദശാന്തരേ 428
ക്രൂരനായഘാതുകന്മാരോടണഞ്ഞുനീ
ഘോരങ്ങളായവചനങ്ങൾചൊല്ലണം 129
ഘാതുകന്മാരതുനേരമെല്ലാവരും
ഭീതിയുംവ്യാജേനപൂണ്ടുമണ്ടുംവിരവൊടു 130

കലിതമുദമഥശകടദാസനെസ്സാദരം
കലനിലമതികന്നവെർപെട്ടതാശ്രുനി 131
സന്തോഷമുൾക്കൊണ്ടവനെയുംകൊണ്ടുപോയ്
മന്ത്രിപ്രവരനെച്ചെന്നുസേവിക്കൊടാ 132
ഞ്ഞപ്പൊഴുതിലഥശകടദാസനെക്കാണ്തതി-
ന്നാധിമുഖ്യത്തൊടുക്രൂരവെരാക്ഷസൻ 133
വല്ലതുമൊന്നിനിനക്കസമ്മാനിക്ക-
മില്ലോർതസംശയമെന്നാലതുംവാങ്ങി 134
മുദ്രയുംപിന്നൊടൊട്ടത്തമാത്യേന്ദ്രന
ഭദ്രമാസ്ഥിന്നിനീസേവിക്കയുംവേണം 135
പടവരവുതളരുമളവഥവഴിയിൽനിന്നുനീ
പരിചിനൊടുപവ്വതപുത്രനാസ്ഥത്രവും 136
കാട്ടിക്കൊടുക്കാപുനരവൻനിന്നൊടു
മുട്ടിച്ചുനിർബ്ബന്ധമാശുചെയ്യുംവിധൌ 137
വാചകനെന്നാസ്ഥരാഞ്ഞറിയിച്ചുനീ
സാചിവ്യമുള്ളൊരുരാക്ഷസാമാത്യനെ 138
ക്കൂപ്പുമനക്കൊണ്ടുപക്ഷിപ്പിച്ചുസത്വരം
വിശ്വാസമിത്ഥനാസ്സോന്നകളകനീ" 139
ചാണകസുതനിവപലതുമവനൊടുപദേശിച്ചു
ചാഞ്ചല്യമെന്നിയെമുദ്രയുംപത്രവും 140
കലിതമുദമതിചതുരനായസിദ്ധാർത്ഥകൻ
കരമതിലവൻകൊടുത്തിങ്ങിനെചൊല്ലിനാൻ 141
"അയിസുമുഖകാൎയ്യവുംസാധിച്ചുനീയമി-
ന്നഴകിനൊടുപോരികെ"ന്നാശിയുംചൊല്ലിനാൻ 142
അഥചാണകസുതചരണവന്ദനംചെയ്തവൻ
അതിമുദിതനായ്നടന്നീടിനാനന്തരം 143
നയനിപുണമതിചാണകതനയനനന്തരം
നീതിമാനാകുംക്ഷപണകൻതന്നെയും 144
നിജനികടഭുവിവിരവിനൊടുവിളിച്ചവൻ
"നമ്മുടെശത്രുവാംരാക്ഷസൻതന്നെയും 145

ഉന്നതനാം കുലൂതരാജനെത്തന്നെയും
ചെമ്മനിതങ്ങളിൽ ബദ്ധംവരുത്തുക” 146
എന്നുപദേശിച്ചവനോടുഗ്രമായ്
പിന്നെയവൻ കാപാലികൻതന്നെയും 147
ഉന്നതനാംബൌദ്ധപാശികൻതന്നെയും
തിണ്ണംവിളിച്ചുരഹസിച്ചുചൊല്ലീടിനാൻ 148
“ക്ഷിതിപതികൾമകുടമണിമെത്തൻപറകയാൽ
ക്ഷപണകനെയുംക്ഷണാലാട്ടിക്കളയണം 149
നമ്മുടെബന്ധുവാംപൎവ്വതരാജനെ
ദുർമ്മന്ത്രിയായവൻകൊന്നതറിഞ്ഞാലും 150
ഝടിതിപുനരപിശകടദാസനെത്തന്നെയും
ചായില്യമിട്ടുകഴുവിന്മേലേറ്റുവിൻ 151
ശകടനിഹരാക്ഷസാമാത്യൻപറകയാൽ
ചന്ദ്രഗുപ്തൻതന്നെക്കൊന്നൊടുക്കീടുവാൻ 152
ചിലരിവിടെമരുവുമവർകൾക്കവൻനിത്യവും
ചിലവിനുകൊടുക്കുന്നതുണ്ടെന്നുനിർണ്ണയം” 153
അവർകളതുകേട്ടുടൻക്ഷപണകനെയുംക്ഷണാൽ
പ്രഹരമതുകൂട്ടിനാൻഭയമോടവനോടിനാൻ 154
അഥശകടദാസനെഝടിതിപിടിപെട്ടവ-
രതികുപിതരായുടൻകയറരയിലിട്ടഹോ 155
കൊലകരതിയാത്തുരതകൊലനിലമതിങ്കല-
ങ്ങഴകിനൊടുവെച്ചുപോതതികപിതനായ്സദാ 156
അതുലബലഘാതകനാട്ടിക്കളഞ്ഞുട-
നഥശകടദാസനെത്തൂസിദ്ധാർത്ഥകൻ 157
കനിവിനൊടുപാലിച്ചുകൊണ്ടവനോടുമായ്
പരിചിനൊടുപോയിതെരാക്ഷസംവീക്ഷിതും 158
നീതിമാനാകിയവിഷ്ണുഗുപ്തനൊരു
ദൂതനെപ്പിന്നവിളിച്ചുചൊല്ലീടിനാൻ 159
“ചന്ദനദാസനാം ചെട്ടിപ്രവരനെ
മന്ദമല്ലാതിങ്ങുകൂട്ടിനീകൊണ്ടുവാ” 160

ചാണക്യസുതവചനമിതികേട്ടുവന്ദിച്ചവൻ
ചന്ദനദാസന്റെമന്ദിരംപുക്കുടൻ 161
ചെട്ടിക്കുലശ്രേഷ്ഠനെക്കണ്ടുചൊല്ലിനാൻ
ശ്രേഷ്ഠകുലോത്തമശ്രേഷ്ഠന്റശാസനാൽ 162
“ശ്രേഷ്ഠിപ്രവര! ധനാഢ്യ! ഭൂസുര”
ശ്രേഷ്ഠനായുള്ള ചാണക്യനയച്ചുഞാൻ 163
വന്നേൻഭവാനെയുംകൊണ്ടങ്ങുചെല്ലുവാൻ
തിണ്ണംപുറപ്പെട്ടുപോരികയുംവേണം” 164
എന്നതുകേട്ടോരു ചന്ദനദാസനും
നിന്നുവിചാരംതുടങ്ങിനാനിങ്ങിനെ 165
“അയ്യോ! മഹാപാപി, ചാണക്യനെന്തൊന്നു
പാപ്പവെകല്പിച്ചിരിക്കുന്നതീശ്വരാ! 166
ചാണക്യനെന്നുകേട്ടീടുന്നനേരത്തു
താനറിയാതെനടുങ്ങുമെല്ലാവരും 167
ഇത്രകൃപയുമില്ലാതവരെമററു
ധാത്രിയിലെങ്ങുമെകണ്ടിട്ടുമില്ലഞാൻ 168
ഏതുമൊരുപിഴചെയ്യാതവർകൾക്കു-
മാതങ്കമുണ്ടഹൊ ചാണക്യവിപ്രനെ 169
ഏറെയപരാധമുള്ളോരിനിക്കിഹ
മുററുംപൊറുതിയില്ലാതവരുമെല്ലൊ 170
വന്നവനാലിന്നമാത്യകളത്രത്തെ
തിണ്ണമിവിടെന്നുവാങ്ങിച്ചുകൊണ്ടുഞാൻ 171
ചെന്നുകണ്ടീടുവാനായ്ച്ചാണക്യനെ
പിന്നെയമാത്യകളത്രത്തെയുമവൻ 172
എന്നോടുകൊണ്ടുവരികെന്നുചൊല്ലുമ്പോൾ
എന്നുമിനിക്കുകൊടുത്തുകൂടാദൃഢം 173
ആളയച്ചന്നേരമാശുചാണക്യനും
നീളെത്തിരയിക്കുമെന്റഗൃഹാന്തങ്കൽ 174
കണ്ടീലയെന്നുവരുന്നോരനന്തരം
ഉണ്ടാവതെല്ലാമനുഭവിക്കേയുള്ളു. 175

അവനിസുരവരനെയവനാശ്ശുകമ്പിട്ടതാ-
നാചാരവുംചെയ്തു വാങ്ങിനിന്നീടിനാൻ 191
ഉചിതമതിനഘസഖചണകസുതനാദരാൽ
മാനിച്ചവനോടു മെല്ലവേ ചൊല്ലിനാൻ 192
"ചന്ദനദാസ! നിന്നെക്കണ്ടിനിക്കൊരാ-
നന്ദംവരുവതു ചൊല്ലാവതല്ലെടോ 193
കഷ്ടം നമന്നു വലഞ്ഞിതെല്ലോ ഭവാ-
നൊട്ടുമേ വൈകാതിരിക്ക പലകമേൽ" 194
സമ്മാനവാക്കുകൾ കേട്ടവൻ ചൊല്ലിനാൻ
"ധർമ്മമല്ലാതതൊന്നും ചെയ്യരുതല്ലോ 195
ഇപ്പോളുചിതമായുള്ള സമ്മാന-
മിപ്പരിഷക്കനുപാത്തു കാണുന്നേരം 196
ദുഃഖത്തിനുള്ളതുതന്നെ നിരൂപിക്കിൽ
കൈക്കയറിഞ്ഞതരുളുന്നിതല്ലോ ഭവാൻ 197
ജ്ഞാനീനിലത്തിരുന്നീടെന്നരുൾചെയ്തി-
ലൂനംവരാതെ നിന്നീടണമാവൊളം 198
വൈശിഷ്ട്യമുള്ള ഭവാനരുൾചെയ്തിലു-
മൌചിത്യമായതേ ചെയ്യുക്രൂട്ടദ്ധം" 199
"ഞങ്ങളോടൊപ്പമിരിപ്പാൻ ഭവാനിപ്പോ-
ളെങ്ങുമൊരു കുറവില്ലെന്നറിഞ്ഞാലും 200
തന്നപലകമേലേറിയിരിപ്പതി-
നിന്നുമടിയായ്ക"യെന്നു ചാണക്യനും 201
കഷ്ടമിക്കശ്മലനൊന്നുണ്ടു കണ്ടിട്ടു-
മൊട്ടുമെന്നോടു ഫലിക്കയില്ലെന്നവൻ 202
കല്പിച്ചുനാൻ നിലത്തുതന്നെ പുന-
രപ്പോളുരചെയ്തു കൌടില്യവിപ്രനും 203
"ശ്രേഷ്ഠിപ്രവര! ധനപതേ! സാമ്പ്രതം
ശ്രേഷ്ഠനായുള്ള ഭവാനു വിശേഷിച്ചു 204
വാണിഭങ്ങൾക്കു കുശലമോ സന്തതം
നാണിയത്തോടു ലാഭങ്ങൾ വരുന്നിതോ" 205

"ആൎത്തനായുള്ള ശോകൻറദുഃഖംകൊണ്ടു
കാൎയ്യങ്ങൾവാണിജങ്ങൾ കണ്ടിതുകാലം" 206
"ചന്ദ്രഗുപ്തൻനരപാലകനാകയാൽ
നന്ദനരവരന്മാരാമവർകളെ 207
ഖേദാൽനിരൂപിച്ചുപീഡയുണ്ടാതരാ
മേലിനിതന്നിൽപ്രജകളിലാക്കാനും" 208
ചന്ദനദാസനതുകേട്ടകൎണ്ണങ്ങൾ
നന്നായ്പൂരംകൊണ്ടുപൊത്തിനിന്നീടിനാൻ 209
"നല്ലനാംമൌൎയ്യൻനരപതിയാകയാൽ
ചൊല്ലാവതല്ലാതകൈരൂകമെല്ലാൎക്കും 210
പൌൎണ്ണമാസിക്കളിച്ചീടുന്ന ചന്ദ്രനും
പൂൎണ്ണഗുണമുള്ള ചന്ദ്രഗുപ്തൻതാനും 211
ഏതുംവിശേഷമില്ലിപ്രജകൾക്കിഹ
ചെയ്യോരാനന്ദംനിറയുന്നതേയുള്ളൂ" 212
"രാജനുന്നതാൽപ്രജകൾക്കസന്തോഷ-
മാശയത്തിങ്കലുണ്ടെങ്കിലിതുകാലം 213
എല്ലാവതുംനരപാലകനായ്ക്കൊണ്ടു
വല്ലതുമിഷ്ടമായുള്ളതു ചെയ്യണം" 214
മോദമുൾക്കൊണ്ടിഹ ചന്ദനദാസനും
മേലിനിദേവനോടിങ്ങിനെ ചൊല്ലിനാൻ 215
"എന്തൊന്നു ഞാനിന്നു ചെയ്യേണ്ടതെന്നുള്ള
തന്തരംകൂടാതരുൾ ചെയ്യുംവേണം 216
അത്ഥമതാനംനൃപനന്നൽകീട്ടവാ-
നെന്തുവേണമെന്നതുംചെയ്തുകൊള്ളുക" 217
ചാണക്യനതുകേട്ടസഹിയാതെ
മാനിച്ചവനോടുപിന്നെയുംചൊല്ലിനാൻ 218
"ചന്ദനദാസ!നീയൊന്നുധരിക്കണം
ചന്ദ്രഗുപ്തൻതൻെറരാജ്യമിതോൎക്കനീ 219
നന്ദരാജ്യമെന്നൊരുനിനവുണ്ടെങ്കി-
ലിന്നുതന്നെയതുതീരക്കളകനീ 220

നന്ദനൃപന്മാൎക്കാൎത്ഥാഗ്രഹമുള്ള-
തിന്നമൌൎയ്യൻതനിക്കില്ലെന്നറിഞ്ഞാലും 221
അൎത്ഥലാഭംകൊണ്ടുസന്തോഷവുംപുന-
രിത്രയുമില്ലാമുരാപൌത്രന്നുമെടൊ 222
ചന്ദ്രഗുപ്തനിപ്രജകൾക്കനിത്യമാ-
നന്ദമുണ്ടെങ്കിൽപ്രിയമതെന്നോൎക്കനീ" 223
ചന്ദനദാസനും ചൊന്നാനതുനേരം
"ചന്ദ്രഗുപ്തൻമഹാരാജനത്രെദൃഢം 224
അൎത്ഥമല്ലാതെയെന്തൊന്നാൽനൃപന്നിന്നു
പിന്നെമോദംവരുത്തേണ്ടതിഹവയം" 225
ശ്രേഷ്ഠികളോത്തമൻചൊന്നതുകേട്ടുടൻ
ശ്രേഷ്ഠനാം ചാണക്യനിത്തരം ചൊല്ലിനാൻ 226
"രാജാവിനോടുവിപരീതമായാതു-
മാചരിച്ചീടായ്കിലേററംപ്രിയമെടൊ" 227
"യാതൊരുത്തൻനൃപനോടുവിരുദ്ധമായ്
നീതിശാസ്ത്രാംബുധെ കാട്ടുന്നതുമിപ്പോൾ"? 228
ശങ്കകൂടാതെപറഞ്ഞുതദാവൻഞാൻ
"എങ്കിൽനീതന്നെയതെന്നുധരിച്ചാലും" 229
അയ്യോശിവ!ശിവ!ഞാനൊരുമാനിയെ!
പൊളെളപറയുംഖലക്കൊണ്ടാസൂയയാൽ 230
ഇന്നസ്തന്നങ്ങൾപിന്നങ്ങുമാവാനിരയാ-
ടെന്നുള്ളതുംഭവാനാൽതരമെന്നുമെ" 231
"എങ്കിലതുംതുടങ്ങീപുനരിക്കാലം
സങ്കടമില്ലതുകൊണ്ടിങ്ങറിഞ്ഞാലും 232
മൌൎയ്യനാംഭൂപതിതന്നോടിതുകാലം
വൈരംനടിച്ചിരിക്കുന്നോരമാത്യന്റെ 233
പുത്രകളത്രാദികളെയുംനീതവ
പത്തനെവെച്ചുരക്ഷിക്കുന്നതില്ലയൊ?" 234
"പൊളളായവാക്കുകളേവംഭവാനോടു
മെള്ളെപറഞ്ഞതാരിക്കാലമീശ്വര!" 235

അന്നക്കലശലിൽകൊണ്ടുവന്നീടിനാൻ
പിന്നെപ്പുലർകാലെക്കൊണ്ടുപോയീടിനാൻ" 251
"എങ്കിലെവിടെക്കുകൊണ്ടുപോയാനെന്നു
ശങ്കാവിഹീനംപറകയുംവേണമിനി" 252
"എങ്ങുപോയെന്നതുംഞാനറിഞ്ഞീലെത്തു-
മെങ്ങിനെഞാനറിയുന്നുദയാനിധേ!" 253
ചന്ദനദാസനോടാശുചാണക്യനും
മന്ദഹാസംപൂണ്ടുപിന്നെയുംചൊല്ലിനാൻ 254
"ചന്ദനദാസനിനല്ലതില്ലാക-
ളിന്നുതുടങ്ങുന്നതെന്നുമറിഞ്ഞാലും 255
എന്തുമൊന്നുമറിയുന്നതില്ലപോൽ?
ചേതസിനന്നായ്നിരൂപിച്ചുചൊല്ലുനീ 256
ആപത്തുവന്നുതലയിൽകരേറിയാ-
ലാവതെന്തെന്നുവിചാരിക്കയുംവേണം 257
നന്ദനൃപന്മാരെഞാനെന്നതുപോലെ
ചന്ദ്രഗുപ്തൻതന്നെരാക്ഷസാമാത്യനും 258
നാശംവരുത്തുമെന്നുണ്ടുനിനക്കുമോ-
ഹാശപുനരതുസാധിക്കയില്ലെടോ 259
നയവിപുലബലമുടയവർകളായമമതു
നക്രനാസാദികളാകുന്നമന്ത്രികൾ 260
തെളിവിനൊടുധരണിപതിനന്ദനനമ്മനാൾ
തിറമൊടിഹചലലക്ഷ്മിയെക്കെട്ടിനിർത്തീടിനാർ 261
അക്കെട്ടഴിച്ചുഞാൻമൌര്യതനയങ്കൽ
നില്ക്കട്ടെയെന്നുറപ്പിച്ചുകെട്ടീടിനേൻ 262
ഇക്കെട്ടഴിച്ചുകെട്ടീടുവാൻപാരിതി-
ലിക്കണ്ടവരാരുമില്ലെന്നറിഞ്ഞാലും 263
ദ്വിരദവരരുധിരകണസേകശോണാഭയാൽ
തെളിവിനൊടുസന്ധ്യക്കതുണയായ്നിന്നുന്ന 264
ശിശിരകരമഹിതകലയെന്നപോലെയൊരു
സിംഹവദനത്തിലുള്ളോരുദംഷ്ട്രയെ 265

പരിചോടുപറിച്ചുകൊണ്ടിങ്ങുപോന്നീടുവാൻ
ചാരത്തിലവൻനിനെക്കുന്നതോൎക്കനീ” 266
വിവിധമിതികേട്ടനേരം ശ്രേഷ്ഠിപ്രവരനും
വിഗതഭയമിങ്ങിനേ ചിന്തചെയ്തീടിനാൻ 267
“ചപലവിരതുവാക്കിന്നുണ്ടെന്നാവരികിലും
ഫലമിനിയറിഞ്ഞുകൊള്ളാമെന്നതേവേണ്ടു” 268
അഗ്രഗലൊത്തമനാകിയ ചാണക്യ-
നഗ്രമാത്യനോടേവം ചൊല്ലിനാനിങ്ങിനേ 269
“ശ്രേഷ്ഠികുലശ്രേഷ്ഠകേട്ടാലുമെങ്കിൽനീ
കാട്ടുന്നദുൎന്നയംകൊണ്ടുള്ളൊരുത്ഭവം 270
ദുഷ്ടൻക്ഷപണകൻചെയ്തദോഷംകൊണ്ടു
നാട്ടിന്നുപോയതുകേട്ടില്ലയോഭവാൻ 271
പിന്നെശകടദാസൻചെയ്തദോഷത്താൽ
ചെന്നവൻകാലപുരിപുക്കിരിക്കുന്നു 272
ചന്ദ്രഗുപ്തൻമഹാരാജനിതുകാലം
ചന്ദനദാസനിൻശാഠ്യകൎമ്മങ്ങളെ 273
ഒട്ടുംസഹിക്കയില്ലെന്നുവന്നാൽഭവാൻ
കഷ്ടമാംദണ്ഡമനുഭവിക്കുമല്ലോ 274
എന്നതുകൊണ്ടുനിനക്കു ഞാൻബന്ധുവായ്
ചൊന്നതുകേൾക്കനല്ലതവനിശ്ചയം 275
കാൽക്ഷണംവൈകാതരാജാജ്ഞയാഭവാൻ
രാക്ഷസൻതന്റെകളത്രത്തെയുംനൽകി 276
ചിത്രമായുള്ളരാജപ്രസാദങ്ങളും
എത്രയുംനന്നായനുഭവിച്ചീടെടൊ” 277
“ഉള്ളതേതന്നുകൂട്ടമമനിശ്ചയം
ഇല്ലാത്തതെങ്ങിനെനൽകുന്നു ഞാനഹോ 278
“ഇല്ലയൊരാക്ഷസൻതന്റെകളത്രത്തെ
ചൊല്ലുനീവെച്ചുരക്ഷിക്കുന്നതില്ലയൊ 279
നിന്റെകളത്രത്തെയുംപ്രാണനെയുമാ-
രാന്റെകളത്രത്തെക്കൊണ്ടുതട്ടുന്നുനീ 280

കാത്തുകൊണ്ടീടുവാനാവിൎവ്വിക്കനിൻ
ചിത്തത്തിലെന്നൊന്നുംവരുന്നിൎണ്ണയം" 281
"ഭീഷണമായുള്ളവാക്കുകളെന്തിവ
ദോഷവിഹീനനാമെന്നോടുചൊല്ലുന്നു 282
സത്യമമാത്യകളത്രമെൻപത്തനെ
നിത്യവുംവെച്ചുരക്ഷിച്ചുകൊള്ളുന്നു ഞാൻ 283
എന്നുംതരികയുമില്ലെന്നുനിൎണ്ണയം
എന്നാൽവരുത്തുവതൊക്കെവരുത്തുക 284
ഇല്ലെന്നുനൃപനചൊല്ലിയാലുംപുന–
രില്ലവിശ്വാസമെന്നാലെന്തുചെയ്യും" 285
"ഇത്തൊഴിൽതാവകംതന്നെന്നല്ലനിൎണ്ണയം
ചിത്തത്തിൽനിശ്ചയംവന്നിതൊചൊല്ലുനീ" 286
"നന്നായുറച്ചിളകാതൊരുനിശ്ചയം
വന്നുകിടക്കുന്നിതില്ലൊരുസംശയം" 287
ഇത്തരംസാമദാനാദികൾകൊണ്ടവൻ
ചിത്തമിളകാതെകണ്ടുചാണക്യനും 288
എത്രയുംചന്ദനദാസനെമാനിച്ചു
ചിത്രമിവൻതൊഴിലെന്നുനിരൂപിച്ചാൻ 289
പിന്നെയുംശ്രേഷ്ഠിവരനോടുചൊല്ലിനാൻ
നിൎണ്ണയംനന്നായിവന്നിതൊമാനസെ?" 290
എന്നുചാണക്യൻപറഞ്ഞൊരനന്തരം
"നിൎണ്ണയംവന്നിതെ"ന്നാൻമണികാരനും 291
അതികോപിതനായുടൻചാണക്യവിപ്രനു–
മസിലുരയുലച്ചുനിന്നിങ്ങിനെചൊല്ലിനാൻ 292
"ഝടിതിതവഗളതലമറുപ്പനിന്നേഷഞാൻ
മന്നുപ്പുരാവനീശാജ്ഞയാധൎമ്മതെ 293
ഖലവണിജ!ശഠഹൃദയ!സാമ്പ്രതംനിന്നെയും
കാത്തുകൊണ്ടീടുമോരാക്ഷസൻവന്നിപ്പോൾ" 294
വാളുമെടുത്തുകോപിച്ചുചാണക്യനും
ചീളെന്നുചാഞ്ഞുവരുന്നതുകണ്ടഥ 295

ചന്ദനദാസനും ചഞ്ചലംകൂടാതെ
മന്ദഹാസംകലൎന്നിങ്ങിനെ ചൊല്ലിനാൻ 296
"എത്രയുമൊരുഭയമില്ലമമഭവാൻ
ചാതുൎയ്യമോടുതലയറുത്തീടുക 297
എന്നുടെകണ്ഠവുമങ്ങുള്ളവാളുമാ-
യൊന്നിച്ചുവന്നാൽമടിക്കേണമോ ചിന്ത 298
ആയുധമിഹവന്നുകൈപിടിപ്പാനില്ല
നേരേതലയിതാവെട്ടീടുകഭവാൻ" 299
ചന്ദനദാസനീവണ്ണംപറഞ്ഞപ്പോൾ
മടിച്ചുവാങ്ങിനിന്നാൻ ചണ്ഡാലാത്മജൻ 300
ഉറക്കെയുള്ളിൽകിലമന്നോരുകോപേന
ചിക്കനെച്ചാണക്യവിപ്രകുലോത്തമൻ 301
ആക്കാലപാശികൻതന്നെയുമന്നേരം
മൂർഖനാകുംദണ്ഡപാശികൻതന്നെയും 302
ചന്തമോടാശുവിളിച്ചീടിനാനഥ
കർത്തവ്യമെന്തിപ്പിടിച്ചവരുംവന്നാർ 303
"അന്ധരാസ്വന്ത്രിക്കബന്ധുവായീടുന്ന
ചന്ദനദാസനായുള്ളോരിവനെയും 304
ബന്ധിച്ചിവൻറെകളത്രപുത്രാദിയും
ബന്ധുക്കളായവനുള്ളജനത്തെയും 305
കൊണ്ടുചെന്നന്ധതാമിസ്രസമാനമാം
കാരാഗൃഹംതന്നിലിട്ടീടുകവൈകാതെ 306
എന്നില്ലിവനുള്ളഭണ്ഡാരമൊക്കവെ
തിണ്ണംകവൎന്നിങ്ങുകൊണ്ടുപോന്നീടുക 307
ചന്ദ്രഗുപ്തൻനൃപനിങ്ങിനെകല്പിച്ചു
ചന്ദനദാസനോടെന്നറിഞ്ഞീടുവിൻ" 308
ചാണക്യനീവചനമഥകൂറയൊടുകേട്ടോരു
ചന്ദനദാസനമന്ദം ചിരിച്ചാൻ 309
"സ്വഗൃഹിമമകളത്രപുത്രരേറെമുണ്ടാകയാൽ
സർവ്വസഹാവിവർക്കെന്നാളുംവന്നു 310

ബന്ധുനിമിത്തംവരുന്നവിപത്തുകൾ
സന്തതമൊക്കെസ്സഹിക്കെന്നുതവരു” 311
എന്നുനിരൂപിച്ചുനിൽക്കുന്നനേരത്തു
ചെന്നുപിടിച്ചിതു ചന്ദനദാസനെ 312
കാലാന്തകോപന്മാരായുള്ളവരുന്നാ
കാലപാശാഖ്യനുംബന്ധപാശാഖ്യനും 313
കാലുംകരവുംവരിഞ്ഞവൻതന്റെ
കാരാഗോഷ്ഠത്തിലവർകളിരുവരും 314
പുത്രകളത്രാദികളോടുകൂടിയ-
ങ്ങെത്രയുംഭീഷണമായിപ്പറഞ്ഞവർ 315
കണ്ടകപാഷാണസഞ്ചിതമായുള്ള
കണ്ടറതന്നിൽപിടിച്ചുതള്ളീടിനാർ 316
വാതിലുംപിന്നെയടച്ചുപൂട്ടീടിനാർ
ഭീതിപൂണ്ടയ്യോവിധിബലമെന്നോർത്തു 3,7
ചേതസിവന്നൊരഴൽപൂണ്ടവർകളും
ആതുരന്മാരായതിൽകിടന്നീടിനാർ 318
പിന്നെയവർകളുംമററുള്ളവരുമായ്
ചന്ദനദാസൻെറവീട്ടിലകംപുക്ക 319
അററമില്ലാതോളമുള്ള നിധികളും
അററമില്ലാതുള്ളൊരാഭരണങ്ങളും 320
വൈഡൂര്യപത്മരാഗേന്ദ്രനീലാദിയാം
വൈശിഷ്ട്യമുള്ള രത്നങ്ങൾനിറച്ചുള്ള 321
രത്നകംഭങ്ങളവധികൂടാതെയും
രത്നംപതിച്ചുള്ള ഛത്രഗണങ്ങളും 322
സ്വർണ്ണങ്ങൾകണ്ടികകണക്കിൽനിർമ്മിച്ചുള്ള-
തെണ്ണമില്ലാതോളമെന്നേപറയാവൂ 323
പട്ടുകളോരോതരംനിറച്ചീടുന്ന
പെട്ടികളുമോലപ്പെട്ടിപാത്രങ്ങളും 324
കൈവെക്കത്തിക്കവൻകൊണ്ടുവന്നവർ
വെക്കംനൃപനുടെമുമ്പിൽവെച്ചീടിനാർ 325

ചന്ദനദാസനുള്ള ധൎമ്മപ്പെരുമ
ചന്ദ്രഗുപ്തൻതന്നിക്കായോരനന്തരം 326
സന്തോഷമുൾക്കൊണ്ടു കൌടില്യവിപ്രനും
അന്തഃകരണത്തിലിങ്ങിനെ ചിന്തിച്ചാൻ 327
"രാക്ഷസാമാത്യനെച്ചൊല്ലിയിവനിന്നു-
പേക്ഷിക്കുമെല്ലൊന്നിജകായജീവിതം 328
ചന്ദനദാസനെക്കൊല്ലുന്നനേരത്തു
മന്ത്രിപ്രവരൻമരിക്കുമെന്നും ദൃഢം 329
സാരമായുള്ളതു സാധിപ്പതിന്നൊരു-
കാരണമാസ്സുമം ചന്ദനദാസനും" 330
ഇത്ഥമോരോതരം ചിന്തിച്ചു ചിന്തിച്ചു
പൃത്ഥ്വീസുരേന്ദ്രനിരിക്കുംദശാന്തരേ 331
ഭദ്രഭടനും പുരുഷദത്താഖ്യനും
ഭദ്രബലമുള്ള ഡിംകാരതൻതാനും 332
വമ്പനായുള്ള ബലഗുപ്തനും പിന്നെ
കമ്പമില്ലാതൊരു രാജസേനൻതാനും 333
ഉത്തമനായുള്ള രോഹിതാക്ഷൻതാനും
ശക്തൻവിജയവൎമ്മാവെന്നവീരനും 334
ഉത്തമമന്ത്രിയായ്ത്തുവാണീടുന്ന
ബുദ്ധിമാനാംഭാഗുരായണനെന്നിവർ 335
മുന്നം പുറപ്പെട്ടുപോയതു ചിന്തിച്ചു
വന്നിതു സങ്കടം നാട്ടിലുള്ളോർക്കുമക്കം 336
കൌടില്യനെല്ലാവരോടും പറഞ്ഞവ-
ൎക്കാടലുണ്ടായതും പോക്കിനാനന്നേരം 337
വിഷ്ണുഗുപ്തന്റെ നിയോഗവും കൈക്കൊണ്ടു
ധൃഷ്ടനാകും ഭാഗുരായണമന്ത്രിയും 338
വിരവിനോടു ബത മലയകേതുതന്നെക്കണ്ടു
വിശ്വാസമുള്ളൊരു മന്ത്രിയായീടിനാൻ 339
അവനുമതുകാലമപ്പൎവ്വതരാജനോ-
ടൌചിത്യമായതു പാൎത്തു ചൊല്ലീടിനാൻ 340

"വരസചിവനായുള്ളരാക്ഷസമന്ത്രിക്ക
ത്തുമയോടൊന്നുസമ്മാനിക്കയുംവേണം" 341
പ്രിയസചിവനയവചനന്നിശമനാദശാന്തരെ
പൎവ്വതപുത്രനുംരാക്ഷസാമാത്യനെ 342
ചൊല്ലിവിട്ടിങ്ങുവരുത്തിയവനോടു
ചൊല്ലിനാനെത്രയുംനല്ലമധുരമായ് 343
"കോപ്പുകളൊന്നുംഭവാനില്ലാഞ്ഞതഹോ
ഉൾപ്പൂവിലുണ്ടൊരുഖേദമിനിക്കെടൊ 344
സ്വാമിവിനാശംനിനച്ചുഭവാനൊരു
കാമമൊന്നിങ്കലുമില്ലെന്നിരിക്കിലും 345
ഞാനൊരുഭൂഷണംതന്നാലതുഭവാൻ
മാനിച്ചുചംകരിക്കേണംമഹാമതേ" 346
ഇത്ഥമുരചെയ്തുതന്റെകഴുത്തിന്നു
സതപരനെല്ലാരുമാലയഴിച്ചവൻ 347
മന്ത്രിപ്രവരനുകാട്ടിയനേരത്തു
സന്താപമുൾക്കൊണ്ടവനുമുരചെയ്താൻ 348
"ശ്രൂം! സുകുമാര! വീരശിഖാമണേ!
തീരാതദുഃഖങ്ങളുണ്ടെന്നിരിക്കിലും 349
ചിന്തിക്കമാറില്ലമുമ്പിൽകഴിഞ്ഞതു
എന്തുഫലമതുചിന്തിച്ചിനിക്കഹോ 350
നിന്തിരുവുള്ളമെന്നെക്കുറിച്ചുണ്ടെങ്കി-
ലെന്തിനിക്കുള്ളതുസങ്കടംഭൂപതെ 351
വീൎയ്യവുംപ്രാഭവംനാണവുംഖേദവും
ശൌൎയ്യവുമില്ലാതെയുള്ളദേഹത്തിന്മേൽ 352
ചേരുകയില്ലാഭവാൻതന്നഭൂഷണം
പോരാത്തഞാനെന്തുവാങ്ങുന്നതുപിന്നെ 353
മൌൎയ്യനിരിക്കുമെഴുനിലമാടത്തിൽ
വീൎയ്യമേറീടുന്നസിംഹാസനമേറി 354
കാണ്മാൻഭവാനെയവകാശമുണ്ടെങ്കിൽ
വാങ്ങാമിതന്നുഞാനേതുംമടിയാതെ" 355

എന്നതുകേട്ടമലയകേതുതാനും
മന്ദസ്മിതംചെയ്തവനോടുചൊല്ലിനാൻ 356
"അതിനെല്ലതുതവമനസികാരുണ്യമുണ്ടെങ്കി-
ലന്നതരുവാനിതല്ലെന്നറികെടോ 357
ഇന്നിതുവാങ്ങുകവേണംഭവാൻപുന-
രെന്നെക്കുറിച്ചൊരുകാരുണ്യമുണ്ടെങ്കിൽ" 358
ഇങ്ങിനെകേട്ടുപറഞ്ഞാനമാത്യനും
"അങ്ങൊത്തവണ്ണമനുഷ്ഠിച്ചുകൊള്ളുക" 359
പർവ്വതപുത്രനതുകേട്ടനേരത്തു
ദിവ്യമായുള്ളോരുപൊന്നണിമാലയും 360
മോദമുൾക്കൊണ്ടുമന്ത്രീന്ദ്രൻകഴുത്തില-
ങ്ങാദരപൂർവ്വമലംകരിച്ചീടിനാൻ 361
സന്തോഷമാർന്നവൻയാത്രപറഞ്ഞിതു
മന്ത്രിപ്രവരൻപുരംപുക്കമേവിനാൻ 362
"രാക്ഷസനായുള്ളമാത്യപ്രവരനു
സാക്ഷാൽസഖിയാംവിരാധഗുപ്താഖ്യനും 363
കേൾപ്പുള്ളരാക്ഷസൻതന്റെനിയോഗത്താൽ
ശില്പമായോരാഹിതുണ്ഡികവേഷമായ് 364
പാമ്പിൻകരണ്ടകംകെട്ടിയെടുത്തവൻ
പാമ്പുമാടിച്ചുനടന്നുകൊണ്ടക്കാലം 365
പുഷ്പപുരത്തിങ്കലുള്ളോരുവൃത്താന്ത-
മെപ്പേരുമേയറിഞ്ഞിങ്ങുവന്നീടിനാൻ 366
ഉത്തമമന്ത്രിതൻമുമ്പിലവൻതാനും
ചിത്താകുലതയാചെന്നുനിന്നീടിനാൻ 367
നല്ലനായുള്ളവിരാധഗുപ്തൻതന്നെ
വല്ലാതെയുള്ളാഹിതുണ്ഡികവേഷമായ്" 368
കണ്ടതുനേരമമാത്യപ്രവരനു-
മുണ്ടായതില്ലവനാരെന്നതുംതദാ 369
പിന്നെയുംപിന്നെയുംസൂക്ഷിച്ചനേരത്തു
ധന്യനാംമന്ത്രിക്കുതന്നുള്ളിലുണ്ടായി 370

ഉണ്ടായനേരമമാത്യപ്രവരനു-
മുണ്ടായദുഃഖേനവേഗാലെഴുന്നേററു 371
കണ്ണുനീരോടാലാലവീണുംപരവശാൽ
നന്നായവനെമുറുകത്തഴുകിനാൻ 372
കയ്യുംപിടിച്ചുകൂട്ടിക്കൊണ്ടുപോന്നുതാൻ
പര്യങ്കസീമനിനന്നായിരുത്തിനാൻ 373
താനുമിരുന്നുപുനരവൻതന്നോടു
ദീനനായേവംപറഞ്ഞുതുടങ്ങിനാൻ 374
"കഷ്ടംകേറവൻറവേഷംധരിക്കയാ-
ലൊട്ടുംഭവാനെയറിഞ്ഞീലഞാനഹോ 375
മംഗലരൂപനായുള്ളൊരുനിന്നെ ഞാ-
നിങ്ങിനെകണ്ടെനിത്യകാലമീശ്വര. 376
ഭൂപാലവീരനായുള്ളൊരുനമ്മുടെ
ദേവനാംസർവ്വാർത്ഥസിദ്ധിയുമൊരുനാൾ 377
ആപാദമൂർദ്ധമണിഞ്ഞാഭരണങ്ങ-
ളാംവാളുമുള്ളപദവിയോടുംകൂടി 378
കേവലംനിന്നെഞാൻകാണുമാറാകവാ-
നാവതില്ലല്ലോവിധിവിഹിതമിദം" 379
ഇത്ഥംപറഞ്ഞുമോരോന്നെനിരൂപിച്ചും
ചിത്തവിഷാദാൽകരഞ്ഞുതുടങ്ങിനാൻ 380
മന്ത്രിപ്രവരൻകരയുന്നതുനേരം-
മന്തരംകൂടാതവനുമുരുശോകം 381
മന്ദമന്ദംതലോടിക്കൊണ്ടമാത്യനെ
മന്ദംവിരാധഗുപ്തൻപറഞ്ഞീടിനാൻ 382
"അലമലമിതരുതരുതുദുഃഖംമഹാമതേ
ശത്രുഭവാനിഹതങ്ങളെയൊക്കവെ 383
കനിവിനൊടുപണ്ടുള്ളപോലെപദവിയെ
കാലാന്തരംകൊണ്ടനുഭവിപ്പിച്ചീടും" 384
നീതിമാനാകിയരാക്ഷസൻപിന്നെയു-
മാതുരനായവൻതന്നോടുചൊല്ലിനാൻ 385

‘‘കഷ്ടമതെത്രലോകംപാൎത്തുകാണുന്നേരം
നഷ്ടമാൎന്നിതുനന്ദകുലംസഖേ! 386
വൃഷ്ണികുലംമുനിശാപാലതുപോലെ
വിഷ്ണുഗുപ്തൻതൻെറദുൎന്നയംകൊണ്ടഹൊ 387
നന്ദകുലത്തിന്നവന്നിതുനാശവും
മന്ദനായുള്ള ഞാൻശ്രേഷിക്കയുംചെയ്തു 388
അന്നു ഞാൻചാകാതിരിപ്പാനവകാശം
മന്നിൽസ്നേഹമില്ലായ്കയുമല്ലകേൾ 389
മാനുഷഭൃതിയിലാശകൊണ്ടുമല്ല
പ്രാണവിനാശഭയംകൊണ്ടുമല്ലെടോ 390
ഇത്തരമൎത്ഥംനിരൂപിച്ചുകൊള്ളെടോസഖേ.
നിത്യംപരദാസ്യമേറ്റുതന്നെവയം 391
സ്വൎഗ്ഗമതുവുംമമഭൂപതിക്കരി
വൎഗ്ഗമശേഷമൊടുക്കുന്നനേരത്തു 392
സന്തോഷമുണ്ടാകുമെന്നുള്ളതോൎത്തുഞാൻ
സന്തതമാവതുചെയ്യുന്നതുമെടോ 393
ഒന്നുകൊണ്ടുംഫലിക്കുന്നതുമില്ലതി-
നൊന്നുനിരൂപിച്ചാലൊക്കയുംനിഷ്ഫലം 394
ഭിത്തിയുണ്ടെങ്കിലെചിത്രമുള്ളു സഖെ-
യിത്തരപ്രയോഗങ്ങൾക്കുകിംഫലം 395
സ്വാമിവിനാശംനിനച്ചുനിനച്ചൊരു
കാമവുമില്ലിനിക്കൊന്നിങ്കലുമെടൊ 396
രാത്രിയിൽചെന്നുകിടന്നാലുറക്കവു-
മോൎത്തോൎത്താലാതുരമില്ല നിക്കൊട്ടുമെ 397
ആററമില്ലാതൊരുദുഃഖംമുഴുക്കയാൽ
ചോററിനുമില്ലരുചിയേതുമെസഖെ! 398
എന്നുടെസ്വാമിയാംനന്ദമഹീപതി
എന്നെയീവണ്ണമാക്കിച്ചമച്ചീടിനാൻ 399
രാക്ഷസനെന്നുള്ള തൊട്ടുടമെയുള്ള
കാൽക്ഷണമെന്നെപ്പിരിഞ്ഞാൽപൊറുക്കുമൊ 400

ഞാനൊരുകാൎയ്യംനിരൂപിച്ചറിയിച്ചാൽ
മാനസെന്നൃപന്ദകാൎയ്യമതുതന്നെ 401
ബന്ധുവായുള്ളൊരുചന്ദനദാസന്റെ
മന്ദിരത്തിങ്കൽകുടുംബത്തെയുംവെച്ചു 402
ധൈൎയ്യമുറ്റംകൊണ്ടുപുറപ്പെട്ടുപോന്നുഞാൻ
കാൎയ്യമല്ലാതൊന്നുചെയ്യുന്നുമില്ലെടൊ 403
'ബന്ധുജനമനോധൈൎയ്യമുണ്ടാവതി-
കനന്തൊന്നുവേണ്ടതെന്നാലതുംചെയ്യുഞാൻ 404
തീക്ഷ്ണനായുള്ളൊരുമൌൎയ്യനെക്കൊല്ലുവാൻ
തീക്ഷ്ണരസവാദികളെയുംകല്പിച്ചു 405
അതിനവർകളെഭേദിച്ചിട്ടുവാനായിഞാൻ
അഥശകടദാസനെകല്പിക്കയുംചെയ്തു 406
അന്നദിനമരാതിവൃത്താന്തമറിവതി-
നതിനിപുണരാംക്ഷപണാദികൾതമ്മെയും 407
കുസുമപുരിതന്നിലാക്കീട്ടുമുണ്ടഹൊ
കിമിഹഫലമെന്നുതോന്നുന്നതുമുണ്ടെടോ 408
എന്നുടെസ്വാമിയാംസൎവ്വാൎത്ഥസിദ്ധിതാൻ
തന്നുടെമക്കളാംമൌൎയ്യാദിദ്വേഷ്ടരെ 409
ശാൎദ്ദൂലപോതങ്ങളെപ്പോലെപോററിനാൻ
നിൎദ്ദയനിന്നവരിൽവെച്ചൊരുദുഷ്ടൻ 410
കാരണമസ്മന്നൃപന്ദനാശവും
മാറുമൊതാപമിനിക്കതുചിന്തിച്ചാൽ 411
എന്നതുകൊണ്ടുഞാൻകാലാന്തരംകൊണ്ടു
മന്നനായ്‌വാഴുന്നചന്ദ്രഗുപ്തൻതന്നെ 412
കൊന്നുപരിഭവംതീൎത്തുകൊൾവൻദൈവ-
മിന്നൊരുവൎമ്മമായ്‌നിന്നീലവനെങ്കിൽ 413
കനിവിനൊടുകുസുമപുരവൃത്താന്തമൊക്കവെ
കഥയകഥയാശുകേൾക്കേണമെടൊസഖെ” 414
ഇത്ഥമാകൎണ്ണ്യവിരാധഗുപ്തൻതാനു-
മുത്തമാമാത്യനോടോൎത്തുചൊല്ലീടിനാൻ 415

“ഏതൊരതിക്രമംപിടിച്ചുപറയേണ്ട
തെല്ലുമറിഞ്ഞീലഞാനെന്നറിഞ്ഞാലും” 4 1
എന്നതുകേട്ടകമമന്ത്രിവീരനും
ചൊന്നാൻവിരാധഗുപ്താഖ്യനാടിങ്ങിനെ 417
“ചന്ദ്രഗുപ്തന്റെപുരപ്രവേശാദിയും
മന്ദനാംമൈത്ര്യനെക്കൊന്നുകളവാനായ് 418
തീക്ഷ്ണരസവാദികളാമവർകളും
രൂക്ഷതയോടെന്തുചെയ്തതെന്നുള്ളതും 419
രാജവർമ്മാദ്യസംബന്ധനാംവൈദ്യനും
ഘോരമായെന്തൊന്നുചെയ്തതെന്നുള്ളതും 420
ശത്രുജനത്തിൻപ്രവൃത്തിയെന്തെന്നതും
ഇത്തരമൊക്കെപ്പറകനീവൈകാതെ” 421
എന്നതുകേട്ടുവിരാധഗുപ്തൻതദാ
മന്ദസ്മിതംചെയ്തവനോടുചൊല്ലിനാൻ 422
“ഒന്നുംഫലിച്ചീലപിന്നെയവർകൾക്കു
വന്നിതുനാശവുമെന്നെപറയേണ്ടു 423
രാജവർമ്മാവിന്റെതന്ത്രപ്രയോഗങ്ങൾ
മൈത്ര്യനല്ലംബദ്ധനായിഫലിച്ചിതു 424
രാജവർമ്മാവഥമൈത്ര്യനെന്നോർത്തുള്ളിൽ
വൈരാധകനെയുംകൊന്നാനതുനേരം 425
പൌരജനങ്ങളുംക്രുദ്ധന്മാരായിട്ടന്ന
രാജവർമ്മാവിനെയുംതല്ലിക്കൊന്നിതെ” 126
ആശ്ചര്യമാമഹോചാണക്യനീതിക-
ളൊക്കെയുമവൻതന്റെപ്രയോഗങ്ങൾ 427
ഭോഷനായുള്ളഭിഷക്കിനെക്കൊണ്ടവൻ
ദോഷചൂർണ്ണംതന്നെഭുജിപ്പിച്ചു 428
കൊല്ലിച്ചിതുചാണകാത്മജൻപിന്നെയും
നല്ലധനവാൻപ്രമോദകൻതന്നെയും 429
ക്ഷോഭമുൾക്കൊണ്ടുധനങ്ങൾതന്നുകൊല്ലിച്ചു
ബീഭത്സനാദികൾതന്നെയുംകൊന്നിതെ” 430

പിന്നെയെന്തെല്ലാം പ്രയോഗിച്ചതുമവൻ?"
എന്നതുകേട്ടു വിരാധഗുപ്തൻ ചൊന്നാൻ
"പിന്നെ പ്രവൃത്തിച്ചതെങ്കിലൊട്ടു കേട്ടാലും 446
പർവ്വതരാജനെക്കൊന്നതു മൂലമായ്
നിർവ്വാസിപ്പിച്ചാൻ ക്ഷപണകനെ ക്ഷണാൽ 447
ദാരുവർമ്മാദിപരിപാലനം കൊണ്ടു
ഘോരമാം വണ്ണം ശകടദാസാഖ്യനെ 448
കൊന്നു ശൂലത്തിന്മേലിട്ടോരനന്തരം
ചന്ദനദാസനോടാശു ചാണക്യനും 449
ചൊന്നു ഭവാന്റെ കളത്രമുണ്ടെന്നിട്ടു
എന്നവൻ കൊടുത്തീലതു കൊണ്ടഥ 450
ബന്ധിച്ചു പുത്രകളത്രാദികളോടും
അന്ധകാരക്കണ്ണറയിലിട്ടീടിനാൻ 451
അർത്ഥമവനുള്ളതെപ്പേരുമേ പിന്നെ
കൃത്തികവർച്ചുകൊണ്ടുപോയീടിനാൻ" 452
ഇത്തരം കേട്ടു വിഷാദിച്ചു രാക്ഷസൻ
ചിന്തമുഴന്നവനോടു ചൊല്ലീടിനാൻ 453
"ബന്ധുജനങ്ങൾക്കു ദുഃഖമുണ്ടാകുവാൻ
അന്ധനാം ഞാനൊരു കാരണമായഹോ 454
നന്ദവിനാശേ മരിയായ്കകൊണ്ടിപ്പോൾ
ചന്ദനദാസാദികളായ ബന്ധുക്കൾ 455
അന്തമില്ലാതോളമുള്ള ദുഃഖങ്ങളും
എന്തൊരു കഷ്ടമനുഭവിക്കുന്നതും 456
മോഹമോരോന്നേ നിനച്ചു നിനച്ചു ഞാൻ
ഹാഹാ മരിയാതിരുന്നേനിതു കാണ്മാൻ 457
വിശ്വാസമേറുന്ന ചന്ദനദാസനും
നിശ്ശേഷനാശം ഭവിച്ചിതെല്ലോ ശിവ 458
ശത്രുവാൽ നിരോധമനുഭവിച്ചാനഹോ
ശ്രീവളർന്നുള്ള നല്ല ശകടനും" 459

ഇങ്ങിനെമന്ത്രിപ്രവരൻപറകയും
തിങ്ങിനശോകംപൊറാഞ്ഞുകരകയും 460
മന്ത്രിപ്രവരനീവണ്ണംവിലാപിച്ചൊ-
രന്ധനെപ്പോലെമരുവുംദശാന്തരെ 461
"ഉണ്ടുവരുന്നുശകടദാസ"നെന്നു
മണ്ടിവന്നിങ്ങറിയിച്ചാനൊരുദ്ദൂതൻ 462
അപ്പോളതുകേട്ടമാത്യപ്രവരനും
ഉൾക്കാമ്പിലുണ്ടായമോദാകുലതയാൽ 463
ചൊന്നാൻവിരാധഗുപ്താഖ്യനോ"ടെന്തഹോ
വന്നതെന്തിപ്പോൾമരിച്ചശകടനും"? 464
എന്നതുകേട്ടവനുംപറഞ്ഞീടിനാൻ
"കൊന്നുകളവാനരക്ഷകരറിട്ടു 465
കൊണ്ടുപോകുന്നോരനേരത്തവിടുന്നു
കണ്ടുഞാൻപിന്നെയുഴറിവന്നീടിനേൻ 466
ഈശ്വരാനുഗ്രഹംകൊണ്ടുപോകാഞ്ഞതും
ഈശ്വരനുംവിപരീതമല്ലോകേടോ" 467
അഥശകടദാസനുംസിദ്ധാർത്ഥകനുമായ്
അതിവിനയമോടമാത്യംവണങ്ങീടിനാൻ 468
അപ്പൊഴുതിലഥശകടദാസനെച്ചെന്നവൻ
അതികൗതുകമോടുഗാഢാലിംഗനംചെയ്താൻ 469
കരമതുപിടിച്ചരികത്തിരുത്തിക്കൊണ്ടു
കണ്ണുനീർവാർത്തവൻതന്നോടുചൊല്ലിനാൻ 470
"അയിശകടമരണമിഹവന്നതിന്നകണ്ടോ-
രാനന്ദമുള്ളിൽപറയാവതല്ലഹോ 471
തവമരണഭയമകലുവതിനപുനരെന്തഹോ
പ്രിയസുമുഖകാരണംചൊല്ലുചൊല്ലാശുനീ" 472
സചിവവരവചനമിതികേട്ടോരനന്തരം
ശകടനതികൗതുകംപൂണ്ടുചൊല്ലീടിനാൻ 473
"വിരവിനൊടുകൊലനിലമമന്നിതുഞാനഹോ
പ്രിയതരസുഹൃത്തായസിദ്ധാർത്ഥകനിവൻ 474

14 *

ആട്ടികളഞ്ഞുടൻഘാതകന്മാരെയും
കൂട്ടിയിങ്ങെന്നെയുംകൊണ്ടുപോന്നീടിനാൻ" 475
ശകടഗിരമിങ്ങിനെകേട്ടാരനന്തരം
സന്തോഷമുള്ളിൽനിറഞ്ഞുവഴികയാൽ 476
ചൊല്ലിനാനിങ്ങിനെരാക്ഷസാമാത്യനും
സല്ലാപമോടഥസിദ്ധാർത്ഥകനോടും 477
"സിദ്ധാർത്ഥനായിട്ടൊന്നുമെടോസഖേ!
എന്തൊരുവസ്തുതരേണ്ടതിതിനെന്നു 478
ചിന്തിച്ചുകണ്ടാലിതിനൊത്തസമ്മാനം
ഏതുമില്ലെന്നാകിലുംഞാനിപ്പോൾ 479
തരുവനിതുതവ"പുനരിവണ്ണംപറഞ്ഞവൻ
തന്റെകഴുത്തിൽകിടന്നോരുപൊന്മാല 480
പണ്ടുമലയകേതുകൊടുത്തൊന്നതും
ഉണ്ടായമോദാൽകഴുത്തിന്നഴിച്ചവൻ 481
സിദ്ധാർത്ഥകന്നുകൊടുത്താനതുനേരം
ബദ്ധമോദത്തൊടുവാങ്ങീടിനാനവൻ 482
മാലയുംവാങ്ങിച്ചുമന്ത്രിപ്രവരന്റെ
കാലിന്നുകുമ്പിട്ടുവന്ദനമുരചെയ്താൻ 483
"മുന്നമിവിടെക്കുമന്ത്രികുലോത്തമ
വന്നുപരിചയമില്ലിനിക്കേതുമേ 484
എന്നതുകൊണ്ടുഭവാനവിശേഷിച്ചു-
മെന്നെക്കുറിച്ചുകാരുണ്യമുണ്ടാകേണം 485
ഇങ്ങിനിക്കുണ്ടൊരുമോഹമിതുകാലം
അങ്ങുന്നിനിക്കുതന്നുള്ളൊരുഭൂഷണം 486
അംഗുലീയമിതുകൊണ്ടടയാളമി-
ട്ടിങ്ങുള്ളഭണ്ഡാരമഞ്ചയിൽവെയ്ക്കണം 487
പിന്നെയൊരിക്കലൊരാവശ്യമാകുമ്പോൾ
തന്നാൽമതി"യെന്നവനുരചെയ്തപ്പോൾ 488
രാക്ഷസൻതന്റെനിയോഗാൽശകടനും
തൽക്ഷണമാഭൂഷണംവാങ്ങിച്ചവനോടു 489

ഭണ്ഡാരമഞ്ജയിൽവെപ്പതിനായിട്ടു
കൊണ്ടുപോകുമ്പോളമാത്യനാമാങ്കമാം 490
അംഗുലീയംകണ്ടമാത്യനോടോതിനാൻ
"അങ്ങുള്ള നാമമീമുദ്രമേൽക്കാണുന്നു" 491
രാക്ഷസനപ്പോളവനോടുവാങ്ങിച്ചു
സൂക്ഷിച്ചുനേരത്തുകണ്ടുനിരൂപിച്ചാൻ 492
"പണ്ടുതൊന്നിങ്ങുപുറപ്പെട്ടുപോരുമ്പോൾ
വണ്ടാർതഴക്കുഴലാളായകാന്തയും 493
ഉണ്ടായശോകംപൊറാഞ്ഞതുനേരമു-
ത്തണ്ടാർവിനോദാർത്ഥമായവളെന്നുടെ 494
കൈവിരൽമേൽനിന്നഴിച്ചുകൊണ്ടാളതും
എല്ലവമിവന്നതുകിട്ടിയതെങ്ങിനെ" 495
ഇത്ഥംനിരൂപിച്ചുരാക്ഷസനനന്തരം
സിദ്ധാർത്ഥകനോടുചൊല്ലിനാനിങ്ങിനെ 496
"അയിസുമുഖപറകതവകയ്യിലിതുകാല-
മംഗുലിയമിതുകിട്ടിയതെങ്ങിനെ" 497
കനിവോടതുകേട്ടവനുംപറഞ്ഞീടിനാൻ
"കുസുമപുരവാസിയാം ചന്ദനദാസന്റെ 498
ഗൃഹനികടഭൂമിയിൽവീണുകിടന്നിതു
കിട്ടിയിനിക്കെന്നറികമഹാമതേ!" 499
"ഒക്കമൊക്കമതെന്നാപ്പോളമാത്യനും
ഇക്കണക്കെയുള്ള വസ്തുവപലതരം 500
വാണിഭക്കോരുടെപീടികമുററത്തു
വീണുകിടക്കുമതിനില്ലസംശയം 501
ഓരോജനങ്ങൾക്കുകിട്ടുമതിങ്ങിനെ
ആരുമതുതിരക്കിടുമാറില്ലല്ലൊ" 502
അതുപൊഴുതുശകടനവനോടുചൊല്ലീടിനാ-
"നംഗുലീയമിതുമന്ത്രിനാമാങ്കിതം 503
മതിയിൽമതിവരുമളവുമർത്ഥംതരാമെടോ
മാനിച്ചുമന്ത്രിക്കിതുനീകൊടുക്കേണം" 504

ശകടഗിരമിങ്ങിനെകേട്ടസിദ്ധാർത്ഥകൻ
"വികടമകലെക്കളഞ്ഞതെന്നതുചൊല്ലിനാൻ 505
ഏതുമൊരുകില്ലതിനില്ലെടോസഖേ
ചേതസ്സിലേറാപ്രസാദമത്രേമമ 506
മുററുമമാത്യനതന്നെയുമുള്ളൊന്നിതു
ചെററുവൈഷമ്യമിനിക്കില്ലഞാൻതരാം" 507
ഇത്ഥംപറഞ്ഞവനംഗുലീമുദ്രയു-
മത്തമാമാത്യപ്രവരനുനല്കിനാൻ 508
"എന്തെങ്ങിനിക്കചൂതക്കിപ്പറയേണ്ട-
തെന്നവൻമന്ത്രിവരനോടുചൊല്ലിനാൻ" 509
"എന്തിൽപറകെന്നുരാക്ഷസൻചൊല്ലിനാൻ
ശങ്കാവിഹീനംപറഞ്ഞാനവൻതാനും 510
"ഞാറികചാണകാപത്യവിപ്രിയംചെയ്കയാൽ
അവനെയൊരുപേടിയുണ്ടാകയാൽമാനസെ 511
പാടലീപുത്രപുരത്തിന്നുപോവതി-
നാടലുണ്ടേററമതുകൊണ്ടുഞാനിനി 512
നിത്യമമാത്യനെശ്ശുശ്രൂഷയുംചെയ്തു
ചിത്തമോദത്തോടിവിടെവസിക്കുന്നേൻ" 513
"അങ്ങിനെതന്നേയൊരന്തരമില്ലിതി
നെങ്ങിനെനിന്മനമെന്നറിയാഞ്ഞുഞാൻ 514
മുമ്പേപറയാഞ്ഞതെന്നറിഞ്ഞീടുനീ
കമ്പംകളഞ്ഞിവിടെത്തന്നെവാഴ്കെടോ" 515
എന്നുപറഞ്ഞൊരുരാക്ഷസമന്ത്രിക്കും
നന്നായവനിഷ്ടസേവകനായിതേ 516
തുഷ്ടനായുള്ള ശകടനാംരാക്ഷസ-
നിഷ്ടനായുള്ളൊരുലേഖകനായിതേ 517
പിന്നെയുംമന്ത്രിവിരാധഗുപ്തൻതന്നോ-
ടന്യൂനരാഗംപറഞ്ഞുതുടങ്ങിനാൻ 518
"വരവിലിവർകനിവിനൊടുമദ്ധ്യേവരികയാൽ
വൃത്താന്തശേഷംപറഞ്ഞതുമില്ലല്ലൊ 519
ചന്ദ്രഗുപ്തന്റെപ്രജകൾക്കുനമ്മിലും
നന്ദസുതന്മാരിലുംസ്നേഹംമറഞ്ഞിതോ?" 520

ഖേദമുൾക്കൊണ്ടവനേവംപറഞ്ഞപ്പോൾ
മോദമുൾക്കൊണ്ടുവിരാധഗുപ്തൻചൊന്നാൻ 521
"പ്രജകളിഹവിരവിനൊടുപോരുമെല്ലാവരും
പാരംപൊറുതികേടുണ്ടവൎക്കൊക്കവേ 522
ഭദ്രഭടാദിപ്രധാനപുരുഷന്മാർ
ഛിദ്രിച്ചുവിടന്നുപോയാരറിഞ്ഞാലും 522
പൎവ്വതകാത്മജൻപോയന്നൊരനന്തരം
സൎവ്വകാൎയ്യത്തിന്നുമന്തരംകാണുന്നു 524
ചാണക്യനുംചന്ദ്രഗുപ്തനുംതങ്ങളി-
ലൂന്നിച്ചിതുവൈരമെന്നുണ്ടുതോന്നുന്നു 525
ചാണക്യവിപ്രന്റെകല്പനാശക്തികൾ
മാനസേമൌൎയ്യൻസഹിക്കുന്നതല്ലേതും 526
എന്നൊരുശങ്കയുണ്ടെന്നേപറയേണ്ടു
നിൎണ്ണയംവന്നീലപക്ഷേവരുമെടോ!" 527
ചന്ദ്രകസൂതമൌൎയ്യവൈരാങ്കുരാരംഭവും
ശക്തനാംഭദ്രഭടാദിപ്രവാസവും 528
കേട്ടതിമോദംകലൎന്നഥരാക്ഷസൻ
പെട്ടന്നവനേയുംമാനിച്ചയച്ചവൻ 529
സ്തനകലശനെന്നൊരുവൈതാളികനോടു
താല്പൎയ്യമോടുംകൊണ്ടുചൊല്ലിനാനിങ്ങിനെ 330
"കുസുമപുരമഴകിനൊടുചെന്നുപുക്കാശുനീ
കാൎയ്യംചിലതിനിവേണ്ടതുണ്ടെടോ 531
മൌൎയ്യന്റെകല്പനകൌടില്യഭൂസുരൻ
വൈരമുൾക്കൊണ്ടുഭംഗങ്ങൾവരുത്തുമ്പോൾ 532
മൌൎയ്യനായുള്ളൊരുഭൂപതിതന്നുടെ
വീൎയ്യങ്ങൾവാഴ്ത്തിസ്തുതിക്കേണമാശുനീ" 533
കനിവൊടവനെപ്പറഞ്ഞയച്ചുടൻ
കരഭകനെയുംവിളിച്ചിങ്ങിനെചൊല്ലിനാൻ 534
"കുസുമപുരവൃത്താന്തമൊക്കെയറിഞ്ഞുനീ
കനിവൊടുവരികെ"ന്നയച്ചാനവനെയും 535

ശകടനതുപൊഴുതു ചിലവിപ്രർകൊണ്ടന്നിട്ടു
ശോഭതേടുന്നൊരുമൂന്നാഭരണങ്ങളും 536
വില്പതിന്നായിത്തുടങ്ങുന്നതുകണ്ടു
ക്ഷിപ്രമമാത്യനെക്കണ്ടു ചൊല്ലീടിനാൻ 537
"ഭാസുരമായിതാമൂന്നാഭരണങ്ങളും
ഭൂസുരന്മാർ ചിലർവില്പാൻതുടങ്ങുന്നു 538
കൊള്ളേണ്ടുവൊന്നതെ"ന്നിങ്ങിനെകേട്ടപ്പോഴും
കൊള്ളുവാനാശമുഴുത്തൊരുരാക്ഷസൻ 539
മുമ്പിലെഭൂഷണം സിദ്ധാർത്ഥകൻതന്നി-
ക്കമ്പിൽകൊടുത്തൊന്നുമില്ലാസ്ഥകൊണ്ടവൻ 540
തന്നുടെമെയ്യലംകരിച്ചീടുവാൻ
നല്ലതരമാംധനവുംകൊടുത്തവൻ 541
ശോഭിതമായതിഭാസുരമായീടും
ആഭരണത്രയംകൊണ്ടാനതുനേരം 542
സന്തുഷ്ടനായഗമന്ത്രിപ്രവരനു-
മന്തഃകരണത്തിലിങ്ങിനെചിന്തിച്ചാൻ 543
മൌര്യൻമഹാരാജനായിഞാനെന്നൊരു
വീര്യവുംഭാവിച്ചിരിക്കുന്നിതിക്കാലം 544
മന്മതിവൈഭവംകൊണ്ടവനിക്കാലം
നന്മയിൽപൃഥ്വീന്ദ്രനായിവാഴുന്നതും 545
എന്നൊരുധിക്കാരമുണ്ടു ചാണക്യനും
എന്നതുകൊണ്ടുവിശേഷിച്ചുപിന്നെയും 546
ആധിപത്യമിന്നുകിട്ടിയെന്നാകനും
സാധിച്ചിതുമൽപ്രതിജ്ഞയെന്നോകനും 547
ഉണ്ടാകകൊണ്ടുമിരുവർക്കുമന്യോന്യ-
മുണ്ടാംവിരോധമതിനില്ലസംശയം 548
ഇത്ഥമോരോന്നേനിരൂപിച്ചുരാക്ഷസൻ
ചിത്തമോദത്തോടിരുന്നാനതുകാലം 549
ആവതല്ലേതുമിനിക്കിനിച്ചൊല്ലുവാൻ
ആമെങ്കിൽനാളെയുംചൊൽവനെന്നാക്കിളി- 550

ശൈപ്പൈതൽപറഞ്ഞുചലതോട്ടമിങ്ങിന
ചെയ്തീർത്തിതന്നാലംപരിചോടതുകാലം. 551

---

ഇതി മുദ്രാരാക്ഷസവഞ്ചനന്നാമഗാനവിശേഷം

സമാപ്തം.

---

## അഞ്ചാംപാദം

---

ശാരികമാർമൌലിമാലേ! മനോരമേ!
ചാരുശീലേ! കഥാശേഷവും ചൊല്ലു നീ 1
ആര്യ്യചാണക്യനതുകാലമെന്തൊന്നു
ധീരതകൈക്കൊണ്ടു ചെയ്തതുമോമലേ!? 2
മൌര്യ്യനായുള്ള മഹീപതിവീരനും
കാര്യ്യങ്ങളെന്തൊന്നു ചെയ്തതെന്നുള്ളതും 3
പാലിലുന്നീരുംമധുവുംനുകർന്നിനി
മാലകലുംപരിചാശു ചൊല്ലീടെടോ! 4
ശാരിക പൈതലതു കേട്ടനേരത്തു
ചാരുതരമായുരഞ്ഞുതുടങ്ങിനാൾ 5
ആര്യ്യചാണക്യൻറനീതിപ്രയോഗവും
മൌര്യ്യമഹീപതിതന്നുടെവൃത്തവും 6
ശേഷമിനിക്കുരചെയ്യതിന്നേററവും
വൈഷമ്യമുണ്ടതുചൊൽവാനതേതും 7
ആക്കുമറിഞ്ഞുകൂടാതൊന്നിതെങ്കിലും
കേൾക്കുന്നതിനുള്ളിലാഗ്രഹമുണ്ടെങ്കിൽ 8
ചൊല്ലുവാനേതുംമടിക്കുന്നതില്ല ഞാൻ
ഉല്ലാസമാർന്നിതുകേൾപ്പിനെല്ലാവരും 9
ആര്യ്യനായുള്ള ചണകസുതനൊരു
കാര്യ്യമിതുകാലമിങ്ങിനെ ചിന്തിച്ചാൻ 10

“മൌൎയ്യനോടാമെയാത്തവ്യാജമുൾക്കൊണ്ടു ഞാൻ
വൈരവും ഭാവിച്ചിരിക്കേണമിക്കാലം 11
രാക്ഷസാമാത്യൻകൂലഹമിതുകേട്ടു
രൂക്ഷമായെയ്യേണ്ടുവതും പടനിശ്ചയം 12
പുഷ്പപുരിക്കടുത്തീടുന്നനേരത്തു
കെൽപ്പുള്ളമാത്യനെക്കൊല്ലുന്നതുകൊണ്ടു ഞാൻ 13
നല്ലനയപ്രയോഗങ്ങൾ കൊണ്ടുമേററവും
കള്ളനാക്കീടുമതില്ലൊരു സംശയം” 14
ഇത്ഥം നിരൂപിച്ചുറച്ചു ചാണക്യനും
പൃഥ്വീപതിയുമായുള്ളോരാത്തതങ്ങളിൽ 15
ഓരോരോ കാൎയ്യങ്ങൾ കൊണ്ടിടഞ്ഞേററവും
വൈരവും ഘോരമായ്‌വന്നോരനന്തരം 16
ചന്ദ്രഗുപ്തൻ മഹീപാലകനന്നൊരു
ചന്ദ്രമഹോത്സവം ഘോഷിച്ചു കല്പിച്ചാൻ 17
ചാണക്യനപ്പോളതുകേട്ടു കോപിച്ചു
മാനിച്ചതിനെ മുടക്കവും ചെയ്തുതേ 18
അങ്ങനെയുള്ള ഭംഗം വരുത്തിയനേരത്തു
വിജ്ഞാനമേറിയ ചന്ദ്രഗുപ്തൻ നൃപൻ 19
രോഷം നടിച്ചുപായത്തിനെ വിട്ടവൻ
ദോഷരഹിതനായുള്ള ചാണക്യനെ 20
രാജസഭയിൽ വരുത്തി വിരവോടു
പൂജയുമാദരവോടു ചെയ്തേററവും 21
ചാണക്യഭൂസുരശ്രേഷ്ഠന്റെ കാലിണ
താണുതൊഴുതു നമസ്കരിച്ചീടിനാൻ 22
തൻപദം കമ്പിട്ടു മൌൎയ്യനാം മന്നനെ
സംഭ്രമത്തോടെഴുന്നേല്പിച്ചു സാദരം 23
“ശൂര! സുകുമാര! മൌൎയ്യമഹീപതേ!
വീരരായുള്ള ഭവാനു വിജയങ്ങൾ 24
പിന്നെയും പിന്നെയും വന്നുവന്നേററവും
ധന്യനായീടുക” എന്നാശിയും ചൊല്ലിനാൻ 52

ആശീൎവ്വചനങ്ങളിങ്ങിനെയോതിയഥ
ദേശികൻതന്നോടു മൌൎയ്യനും ചൊല്ലിനാൻ 26
"നിന്തിരുവുള്ളമെല്ലൊന്നിരിക്കിൽ ഞാ-
നന്തരമില്ലൊരുഭൂപനാസ്സാണെന്നും 27
ശത്രുപ്രയോഗങ്ങൾനീങ്ങാൻപ്രയോഗവും
ചിത്രമതിൽപരമെന്താഹോവേണ്ടതും" 28
ഇത്ഥമുരചെയ്തമന്നവൻതന്നോടു
ചിത്തംതെളിഞ്ഞു കൌടില്യനും ചൊല്ലിനാൻ 29
"എന്തുമൂലംഭവാനെന്നെ വരുത്തുവാൻ
ചിന്തിതമെന്തെന്നുരചെയ്കവൈകാതെ" 30
പാരിടത്തിന്നധിനാഥനാംമന്നനും
പാരാതെകൌടില്യനോടു ചൊല്ലീടിനാൻ 31
"ധൎമ്മസംപൂൎണ്ണനാംമൌൎയ്യനു കേവലം
കാണ്മാനപേക്ഷയുണ്ടാകതന്നെവിഭോ" 32
ഇത്തരംചൊന്നൊരുമന്നവൻതന്നോടു
പൃത്ഥ്വീസുരനുംചിരിച്ചു ചൊല്ലീടിനാൻ 33
"പോരുമിപ്രശ്രയംകൊണ്ടുള്ള തൊക്കവേ
കാൎയ്യമെന്തൊന്നിഹ ചൊല്ലുകവൈകാതെ 34
കാൎയ്യങ്ങളൊന്നുമില്ലാതെമഹീപതി
കാൎയ്യപുരുഷനെയുണ്ടോവരുത്തുന്നു? 35
എന്നതുകൊണ്ടന്തരഭിപ്രായമെന്തെന്നീ
മന്നവന്മാർമുടിരത്നമേ ചൊല്ലെടോ 36
കൌടില്യനിങ്ങിനെ ചൊന്നോരനന്തരം
പാടവമേറുന്നചന്ദ്രഗുപ്തൻനൃപൻ 37
കിഞ്ചനവൈരംനടിച്ചുസഭയിലും
ചഞ്ചലംകൈവിട്ടു ചൊല്ലിനാനിങ്ങിനെ 38
"ചന്ദ്രോത്സവംമുടക്കീടുവാനെന്തഹോ
നിന്ദയോമറ്റൊരുകാൎയ്യംനിമിത്തമോ?" 39
മന്ദഹാസംപൂണ്ടുവിഷ്ണുഗുപ്തൻനൃപ-
ചന്ദ്രനോടിങ്ങിനെ ചൊന്നാനനന്തരം 40

"ഇത്ഥംപരുഷംപറവതിനോർവാൻ
സത്വരമെന്നൊവരുത്തുവാൻകാരണം?" 41
"ആൎയ്യനോടങ്ങോപരുഷംപറഞ്ഞുഞാൻ
കാൎയ്യംപറഞ്ഞതേയുള്ളൂമഹാമതേ!" 42
"കാൎയ്യമറിയാതെകല്പിക്കയില്ലഞാൻ
കാൎയ്യംഭവാനറിവേറെയില്ലേതുമേ 43
പാൎത്താൽഭവാൻമമശിഷ്യനത്രേദൃഢ-
മോൎത്തുപറയണമെന്നാലിവയെല്ലാം" 44
"സത്യമത്രേശിഷ്യനല്ലെന്നിനിക്കില്ല
ഭൃത്യനല്ലീയെന്നസംശയമുണ്ടുള്ളിൽ 45
കാൎയ്യമറിയാത്തവരൊന്നുചോദിച്ചാൽ
കാൎയ്യമറിഞ്ഞവർചൊല്ലിക്കൊടുക്കണം" 46
ചാണക്യനതുകേട്ടുചൊല്ലീടിനാൻ
ക്ഷോണീജനാഥനാംമൌൎയ്യനോടിങ്ങിനെ 47
"മൂന്നുപ്രകാരമായുള്ളനൃപതികൾ
മൂന്നുംപറയാംതെളിഞ്ഞുകേട്ടീടുനീ 48
സ്വായത്തസിദ്ധികളായുംചിലർസചി-
വായത്തസിദ്ധികളായുംചിലരെടോ 49
രണ്ടുംസമങ്ങളായുംചിലരിങ്ങിനെ
കണ്ടുപോരുന്നുനൃപന്മാരെയൂഴിയിൽ 50
മൂന്നുപ്രകാരംപറഞ്ഞതിലിന്നുനീ
നിൎണ്ണയിക്കിൽസചിവായത്തസിദ്ധിയാം 51
എന്തിനുപിന്നെനീയോരോന്നുകൂടവ-
ന്നന്തരാപൃച്ഛകയക്കുന്നിതുമെടോ? 52
മററുംനൃപതിയല്ലാൎക്കനീയൂഴിയിൽ
മററൊന്നുമന്വേഷണംചെയ്യവേണ്ടെടോ" 53
ഇത്തരംകൌടില്യവാക്കുകൾകേട്ടതി-
നുത്തരമൊന്നുരിയാടാതെമൌൎയ്യനും 54
രോഷാമൎഷത്തുമുഖവുംതിരിച്ചഥ
വേഷവുമൊന്നുപകൎന്നോരനന്തരം 55

മന്ത്രിപ്രവരനയച്ചുവൈതാളിക-
നന്തരംകൊള്ളാമിതെന്നുകണ്ടനേരം 56
വന്ദിപ്രവരൻ'സ്തനകലശൻ'ചെന്നു
ചന്ദ്രഗുപ്തൻതന്റെമുമ്പിൽനിന്നാദരാൽ 57
വീർയ്യങ്ങൾവാഴ്ത്തിസ്തുതിച്ചുതുടങ്ങിനാൻ
"മൌർയ്യമഹീപതിവീര!ജയ!ജയ!! 58
മാതാവുതന്നുടെവൈധവ്യമോർക്കുമ്പോൾ
ചേതോഹരമെന്നതേപറഞ്ഞിടാവൂ; 59
ഓരോജനങ്ങൾനൃപന്മാരെവന്നുക-
ണ്ടോരോതരംസേവചെയ്തുകയേറി 60
ക്ഷോണീശനായിഞാനെന്നഹംഭാവിച്ചു
വീണുപോകുന്നതറികയുമില്ലഹോ!; 61
മത്തഗജത്തിൻകഴുത്തിൽകരേയറി
ചിത്തമുറപ്പിച്ചിരിക്കുന്നസേവകൻ 62
കണ്ണുകൊള്ളുക്കണ്ണൊഴിച്ചുഗജോപരി
ചിത്തമിളകാതെതന്നെവസിക്കയും 63
ചിത്തത്തിലിത്ഥംവരുമെന്നൊരുമത-
മിത്തിരിപോലുംവിചാരവുമില്ലല്ലൊ; 64
വാരിധികളുള്ളിലടങ്ങിയഭൂമിക്കു
മൌർയ്യനൊരുത്തനധിപതിയെന്നഹോ 65
സത്യലോകത്തോളമുണ്ടൊരുകേളിയും
ചിത്രമത്രെപുനരിത്തൊഴിലെത്രയും; 66
രാജാവുകല്പിച്ചൊരാജ്ഞനടത്തുന്ന-
താചരിയാതവരില്ലമഹീതലേ; 67
സർവ്വാഭരണമലംകരിച്ചാൽനൃപ-
നുർവ്വീപതിയാകയില്ലെന്നുനിർണ്ണയം 68
ആജ്ഞയ്ക്കൊരന്തരംകൂടാതെനിത്യവും
പ്രാജ്ഞനായുള്ളരാജാവുരാജാവല്ലൊ; 69
ഇത്തരംദോഷങ്ങൾകൂടാതെഭൂപനാ-
യുത്തമഭൂപതെ!നിത്യംജയജയ!" 70

ഇത്തരമാശീർവ്വചനങ്ങൾകേട്ടപ്പോ-
ളുത്തമൻകൌടില്യനിങ്ങിനെ ചിന്തിച്ചാൻ 71
മന്ത്രിപ്രവരനയച്ചവന്നോനിവ-
നന്തരംകൊള്ളാമിതെന്നകശങ്കിക്കാലം 72
കോപപ്രവർദ്ധനംചെയ്യുതിന്നായിവൻ
ഭൂപതിതന്നെസ്തുതിപ്പാനവകാശം 73
രാക്ഷസൻറപ്രയോഗങ്ങള,റിഞ്ഞുഞാൻ
സൂക്ഷ്മമെന്നാകിലുംപറവകയില്ലഹോ 74
ചിത്തത്തിലിത്ഥംനിരൂപിച്ചുചാണക്യ-
നിത്തിരിനേരമിരിക്കുംദശാന്തരെ 75
ഉത്തമചിത്തനാം ചന്ദ്രഗുപ്തൻനിജ-
ഭൃത്യനെത്തത്രവിളിച്ചുചൊല്ലീടിനാൻ 76
“പട്ടംപുടവയുമാഭരണങ്ങള-
മൊട്ടുമേവൈകാതെവൈതാളികന്നുനീ 77
കൊണ്ടുവന്നാശുകൊടുത്തയച്ചീടുക
കണ്ടിട്ടുമില്ലിവനെപ്പോലെയാരെയും” 78
അപ്പോൾനൃപനോടുചാണക്യവിപ്രനും
കെല്പോടുകോപംനടിച്ചുചൊല്ലീടിനാൻ 79
“ഭണ്ഡാരമായുള്ളതെപ്പൊഴുമിന്നുനീ
കണ്ടവർക്കൊക്കെക്കൊടുക്കെന്നുകല്പിച്ചാൽ 80
വല്ലാതെവന്നുപോമെന്നറിഞ്ഞീടുക-
യെല്ലാംനിനക്കൊത്തവണ്ണംവരാധനം 81
സ്ഥാനത്തുവേണംവ്യയങ്ങൾചെയ്തീടുവാൻ
സ്ഥാനവ്യതിക്രമംസാദ്ധ്യവുമല്ലെടോ” 82
മൌര്യനതുകേട്ടുകോപംകലർന്നുള്ളിൽ
ആര്യനോടിങ്ങിനെപ്പാർത്തുചൊല്ലീടിനാൻ 83
“ആജ്ഞയ്ക്കുഭംഗംവരുത്തുവാനെത്രയും
പ്രാജ്ഞനത്രേഭവാനില്ലൊരുസംശയം 84
ഒന്നുമിനിക്കൊത്തവണ്ണമല്ലായ്കയാൽ
ഭണ്ഡാപ്രജകൾക്കുമുണ്ടെന്നറിഞ്ഞാലും” 85

ഇത്തരംകേട്ടമാ[illegible]തനൂജന-
മുത്തരംചൊന്നാൻചപലത്വമിരിക്കവേ 86
"കേവലമൊത്തവണ്ണംനടന്നിടുകി-
ലീവണ്ണമുള്ള ദോഷങ്ങളകപ്പെട്ടും 87
ഇല്ലൊന്നതേതും സഹിക്കുന്നതല്ലെങ്കിൽ
വെച്ചുഞാനിന്നധികാരമറിഞ്ഞാലും 88
നീനിനക്കൊത്തവണ്ണംനടന്നീടുകിൽ
നൂനമരികൾക്കുഭൃത്യനായ്ത്തീർന്നീടും 89
എങ്കിലിനിക്കെന്തുചേതമതുകൊണ്ടു
സങ്കടമെള്ളോളമില്ലെന്നറിഞ്ഞാലും;" 90
"കൌമുദിനാമമായുള്ള മഹോത്സവം
ഭൂമിദേവശ്രേഷ്ഠനായഭവാനിപ്പോൾ 91
എന്തുമൂലംമുടക്കീടുവാനെന്നുള്ള-
തന്തരമില്ലപറഞ്ഞതമതിയാവൂ" 92
വിഷ്ണുഗുപ്തൻചന്ദ്രഗുപ്തനോടന്നേരം
ഉൾന്നിച്ചുചൊന്നാൻവിനയവുംകൂടാതെ, 93
"കൌമുദിനാമോത്സവംതുടങ്ങീടുവാൻ
കാമിച്ചതെന്തെന്നിനിക്കുമറിയണം" 94
"ആജ്ഞാഭംഗംവരുത്തുമെന്നോർത്തുഞാ-
നജ്ഞാനിയായിട്ടുകല്പിച്ചതുമിപ്പോൾ" 95
"ഞാനമതുതന്നെവാങ്ങിച്ചതുമെടോ
മാനമേറിടുന്നചന്ദ്രഗുപ്തപ്രഭോ! 96
ഊഴിയിലുള്ള നൃപന്മാരെനിന്നുടെ
കീഴാക്കിവെച്ചതുമാരെന്നുതോന്നുന്നു? 97
ആയതുമറിയാത്തതല്ലെടോനിന്നുടെ
ധീരതയേറുംപ്രഭാവവുംപ്രൌഢിയും" 98
"അത്രവൈദഗ്ധ്യംഭവാനുമുണ്ടെങ്കിലോ
ഭദ്രഭടാദിപ്രധാനജനത്തെയും 99
രാക്ഷസാമാത്യനെയുംകളഞ്ഞീടുവാൻ
രൂക്ഷമായെന്തപരാധമവർക്കഹോ!" 100

"എന്നിലോകേട്ടുകൊൾകെന്നു ചാണക്യനും
ശങ്കകൂടാതെപറഞ്ഞുതരുവൻഞാൻ 101
വാരണാദ്ധ്യക്ഷനാംഭദ്രഭടനശ്വ-
കാരകനായപുരുഷദത്താഖ്യനും 102
മദ്യപാനംചെയ്തുമത്തരായേററവും
വേശ്യമാരായുള്ള നാരീജനങ്ങളെ 103
കണ്ടേടമെത്തിപ്പിടിപെട്ടുപുൽകയും
കണ്ടജനങ്ങളെക്കൊന്നുമുടിക്കയും 104
തങ്ങൾക്കവേണ്ടുംപ്രവൃത്തിയുംകൈവിട്ടു
തിങ്ങിനിറഞ്ഞൊരുമാനമദങ്ങളും 105
ഈവണ്ണമുള്ള ധിക്കാരങ്ങൾകണ്ടൊരൻ
ജീവിതം നീക്കിപ്രവൃത്തിവിരോധിച്ചു; 106
കോപിച്ചുപോയാരവരുമതുകൊണ്ടു
സേവിച്ചിതുചെന്നുപർവ്വതരാജനെ. 107
രാജഭണ്ഡാരങ്ങൾവെച്ചുരക്ഷിക്കുന്ന
രാജസേനൻതവസേവകനാമവൻ 108
ഭണ്ഡാരമോഷണംചെയ്തുതന്നെയവ-
നുണ്ടായിതുധനമെന്നറിഞ്ഞീടുനീ, 109
എല്ലാവരുമറിഞ്ഞീടുന്നനേരത്തു
കള്ളനാംതാനെന്നുശങ്കമുഴുത്തവൻ 110
ഉൾക്കനംവിട്ടുപുറപ്പെട്ടുപോയുട-
നാക്കനാംമ്ലേച്ഛനെച്ചെന്നുസേവിച്ചതും; 111
പിന്നെബലഗുപ്തഡിങ്കാരതന്മാർക്കു
മന്നവനീകൊടുത്തീടുന്നജീവിതം 112
ലോഭമുഴുക്കയാൽപോരായ്കയെന്നിട്ടു
ലാഭമിതിലേററമുണ്ടെന്നുകണ്ടവർ 113
തിണ്ണംമലയകേതുക്ഷിതിനാഥനെ
ചെന്നുസേവിച്ചാരവർകളുംഭൂപതേ!; 114
പിന്നെയുംകേൾഭാഗുരായണനാമവൻ
മുന്നമേപർവ്വതസേവകനാകയാൽ 115

തൽപ്പുത്രനോടൊന്നു ചെന്നുപറഞ്ഞുപോൽ
'തല്പിതാവെക്കൊലചെയ്തു ചാണക്യൻ' 116
ഇത്ഥംപറഞ്ഞുമലയകേതുതന്നെ
സത്വരംതന്നിടത്തിന്നയച്ചീടിനാൻ; 117
ചന്ദനദാസൻതുടങ്ങിയുള്ളോർകൾക്കു
നിന്ദനന്നേക്കുറിച്ചുണ്ടായതുമൂലം 118
ബന്ധമകപ്പെടുമെന്നുഭയപ്പെട്ടു
കണ്ടനായ് ചെന്നവൻമ്ലേച്ഛനെസേവിച്ചാൻ; 119
'എന്നുടെജീവനെരക്ഷിച്ചതുമിവൻ'
എന്നുനിരൂപിച്ചുപർവ്വതപുത്രനും 120
അമ്ലേച്ഛനെസ്നേഹമുള്ളോനെന്നു കാൺകയാൽ
മ്ലേച്ഛാധിപൻഭാഗുരായണനെത്തദാ 121
മന്ത്രിപ്രവരനാക്കിക്കൊണ്ടനന്തരം
സന്തോഷമുൾക്കൊണ്ടിരിക്കുന്നിതിക്കാലം; 129
മാനമേറീടുന്നലോഹിതാക്ഷൻതാനും
ജ്ഞാനമില്ലാത്തവിജയവർമ്മാവുമായ് 123
പുത്രഭയത്തെവരുത്തിച്ചതുമൂലം
ഉത്തമന്മാരായബാലകന്മാരവർ 124
വീട്ടിൽപൊറുതിയില്ലാതെപുറപ്പെട്ടു
കഷ്ടംപരവശപ്പെട്ടുകരഞ്ഞവർ 125
സങ്കടമെന്നോടറിയിച്ചതുമൂലം
നിൻകഴൽകൂപ്പിച്ചുബാലകന്മാരെഞാൻ 126
അർത്ഥമതാനുമവർക്കുകൊടുത്തഥ
ചിത്തംതെളിയിച്ചുവെച്ചോരനന്തരം 127
ഒട്ടുമതിനെസഹിയാഞ്ഞവരുടെ
ധൃഷ്ടരായുള്ള പിതാക്കളിരുവരും 128
കണ്ടുപോൽചെന്നുടൻപർവ്വതരാജനെ
പാലിച്ചിതുചൊല്ലുമാറില്ലെന്നറിഞ്ഞാലും; 122
ഇത്ഥമവർക്കപരാധങ്ങളാകുന്നു
ധാത്രീപതേധരിച്ചീടുകമാനസേ" 130

ഇത്തരമുള്ള ചാണകാത്മജോക്തികേ-
ട്ടുത്തരംചൊന്നാനവനോടുമൌൎയ്യനും 131
"ഓരോജനങ്ങൾക്കപരാധമിങ്ങിനെ
ഓരോതരത്തിലുണ്ടാസ്സത്യംനിൎണ്ണയം; 132
വീൎയ്യപൌരുഷശക്തിയുണ്ടെന്നിരിക്കിലും
കാൎയ്യമോൎത്താൽകളയാമോമഹീസുര! 133
വെച്ചുകൊള്ളാതെകളഞ്ഞതെന്തിങ്ങിനെ
പിച്ചയല്ലിച്ചൊന്നതെന്നുധരിച്ചാലും" 134
എന്നതുകേട്ടുകൌടില്യനുംചൊല്ലിനാൻ
"ഇന്നതിന്നുത്തരമിനിക്കെടൊമന്നവ" 135
മന്ദഹാസംപൂണ്ടതുനേരമിങ്ങിനെ
ചന്ദ്രഗുപ്തൻക്ഷിതിനായകൻചൊല്ലിനാൻ; 136
"കൌശലമില്ലായ്കയൊനയങ്ങൾക്കിഹ?
വാശിപിടിച്ചതൊഴിച്ചുകൂടായ്കയൊ?" 137
"നീതികൾകൌശലംപോരായ്കകൊണ്ടല്ല
ചാതുൎയ്യമോടതുചൊല്ലിത്തരുവൻഞാൻ 138
നാട്ടിൽപ്രജകൾക്കരാജാവിനെക്കുറി-
ച്ചൊട്ടുമേരാഗമില്ലാതെവരുംവിധൌ 139
രണ്ടുപ്രകാരംപ്രതിവിധാനമുണ്ട
രണ്ടുംപറയാമനുഗ്രഹംനിഗ്രഹം 140
ഭദ്രഭടനുംപുരുഷദത്താഖ്യനാം
ക്ഷുദ്രമതികളായീടുകകൊണ്ടെടോ 141
സപ്തവ്യസനങ്ങൾകൊണ്ടുപ്രമത്തരായ്
ക്ഷിപ്താധികാരികളായുള്ളവർകളെ 142
രണ്ടാമതുമതിന്നാക്കീടുകിൽപുന-
രുണ്ടാമതിനാലനേകമനൎത്ഥങ്ങൾ 143
ഹസ്തികുലത്തെയുമശ്വഗണത്തെയും
പ്രത്യഹിപതെമുടിച്ചീടുമറികനീ; 144
ഏവമനുഗ്രഹമാകുന്നതുമെടൊ
കേവലംദോഷമല്ലാതെയില്ലതുമേ, 145

എങ്കിലൊകേൾക്കമഹീപതെ!പിന്നെയും
'ഡിങ്കാരതാഖ്യൻ'ബലഗുപ്തനെന്നിവർ 146
എത്രയുംലുബ്ധപ്രകൃതികളാകയാൽ
ധാത്രിയെത്തന്നെകൊടുത്തുവെന്നാകിലും 147
പ്രീതിവരാതവൎക്കെങ്ങിനെഭൂപതെ!
ചേതസിപാൎത്താലനുഗ്രഹംനൽകുന്നു? 148
രാജസേനൻഭാഗുരായണനും‌പിന്നെ
രാജധനപ്രാണനാശഭയത്തിനാൽ 149
ഏററംപരവശപ്പെട്ടവൎക്കെങ്ങിനെ
മുററുമനുഗ്രഹംനൽകുന്നുസാംപ്രതം? 150
ലോഹിതാക്ഷാഖ്യൻവിജയവൎമ്മാഖ്യനും
സാഹസകാരികളാകകൊണ്ടല്ലയൊ 151
പുത്രരോടേററംമരുത്ത,വൎക്കെങ്ങിനെ?
ധാത്രീശനൽകുന്നതിപ്പോളനുഗ്രഹം; 152
രണ്ടുപക്ഷംഞാൻപറഞ്ഞതിൽമുന്നേതി-
ലുണ്ടൊനിരൂപിച്ചുകണ്ടാലവകാശം? 154
പിന്നെപ്പറഞ്ഞപക്ഷത്തിന്നുവൈഷമ്യ-
മെണ്ണുതാതോളമുണ്ടെന്നറിഞ്ഞാലും 154
നന്ദരാജ്യംനിനക്കിന്നുലഭിക്കയാൽ
നന്നായിങ്ങിലനാട്ടിലുള്ളോരെല്ലാം 155
എന്നുവരുമ്പോൾ"പ്രധാനജനങ്ങൾക്ക
ലണ്ഡമകപ്പെട്ടുപോ"ലെന്നുകേൾക്കുമ്പോൾ 156
വിശ്വാസമില്ലാതെയാംപ്രജകൾക്കിഹ
വിശ്വൈകവീര!മഹീപതെ!നിൎണ്ണയം; 157
എന്നതുകൊണ്ടിഹനിഗ്രഹാനുഗ്രഹം
മന്നവ!രണ്ടിനുംദോഷമുണ്ടോൎക്കനീ 158
പൎവ്വതപുത്രൻമലയകേതുപ്രഭ
ഗൎവ്വിതനായ്നമുക്കുള്ളജനത്തെയും 159
രാക്ഷസാമാത്യനേയുമവന്തന്നുടെ
പക്ഷത്തിലാക്കിവെച്ചാദരപൂൎവ്വകം 160

മ്ലേച്ഛൻപെരുമ്പടയോടുമൊരുമിച്ചു
വാച്ചവിദ്വേഷമകത്തുവളർക്കയാൽ 161
യുദ്ധത്തിനായൊരുമ്പെട്ടവൻനമ്മോടു്
ബദ്ധരോഷത്തോടിരിക്കുംദശാന്തരെ 162
ഉത്സവത്തിന്നൊരുമ്പെട്ടതെന്തിന്നനീ-
യുത്സാഹമുണ്ടെങ്കിലൊന്നിഹവേണ്ടതും 163
അസ്ത്രശസ്ത്രാഭ്യാസവുംചെയ്തുനിത്യവും
ധാത്രീശവെണ്മതിൽ,കോട്ട,കിടങ്ങുകൾ, 164
നന്നായുറപ്പിച്ചുശത്രുവ്രാതംവിധൌ
നിന്നുകൊൾവാൻകരുതീടുകമാനസേ; 165
എന്നതുകൊണ്ടുഞാൻചന്ദ്രമഹോത്സവം
ചന്ദ്രഗുപ്താവനീനാഥ!വിലക്കിനേൻ” 166
പാടവമേറുന്നകൌടില്യഭൂസുരൻ
കേട്ടരീതിത്തവംപറഞ്ഞൊരനന്തരം 167
മൌര്യനായുള്ളനരവരശ്രേഷ്ഠനും
ആര്യനോടിങ്ങിനെപാർത്തുചൊല്ലീടിനാൻ; 168
“ബന്ധുവാംനമ്മുടെപർവ്വതപുത്രനെ
എന്തുമൂലംഭവാൻദൂരെക്കളഞ്ഞതു്?” 169
“എങ്കിലോകേൾക്കനീചന്ദ്രഗുപ്തപ്രഭോ!
ശങ്കകൂടാതെപറയാമതുമെടോ! 170
പർവ്വതപുത്രനിവിടെയിരിക്കുമ്പോൾ
പൂർവ്വപ്രതിശ്രുതമായുള്ളരാജ്യത്തിൽ 171
പാതിപകുത്തുകൊടുക്കയൊവേണ്ടതും
ചേതസിപാർത്താൽവധിക്കയൊവേണ്ടതും 172
കൊന്നാലവനുടെതാതനെക്കൊന്നതും
നിർണ്ണയംനാമെന്നുചൊല്ലുമെല്ലാവരും 173
ന്യൂനമതിനാൽകൃതഘ്നരെന്നുള്ളൊരു
നാണയംനീളെനടക്കുംനമുക്കെടോ 174
നാടിഹപാതിപകുത്തുകൊടുക്കിലും
കേടതിനുണ്ടെന്നറികധരാപതേ! 175

മാനിയാംപർവ്വതരാജനെക്കൊന്നതിൽ
ന്യൂനംകൃതഘ്നതമാത്രംഫലമെടൊ! 176
ഇതെല്ലാമെന്നതൊക്കെനിരൂപിച്ചുകണ്ടൊരാൻ
ഒല്ലസ്വതന്ത്രനെക്കൊല്ലുവാനവകാശം;" 177
"മന്ത്രിപ്രവരനാംരാക്ഷസൻതന്നുടെ
അന്തർന്നഗരത്തിൽവാഴുംദേശാന്തരെ 178
എന്തൊന്നുകണ്ണിട്ടുപേക്ഷിച്ചതുമെന്നു
ചിന്തിച്ചതൊന്നീലിനിക്കെ"ന്നുമൌര്യനും; 179
"ചൊല്ലാമതുംനൃപപുത്രന്നു നീകേളെടൊ!
വല്ലായ്മകാട്ടുന്നമന്ത്രിരാക്ഷസൻ 180
ഉള്ളിൽകിടന്നാലവനിഹനമ്മെയും
വല്ലപ്രകാരവുംകൊല്ലുമറിഞ്ഞാലും 181
ദൂരെയകററിക്കളഞ്ഞാൽപുറത്തിരു-
ന്നാരാനെയുംചെന്നുസേവിച്ചുകൊണ്ടവൻ 182
കാട്ടുന്നതുതടുത്തീടുവാനേതുമെ
വാട്ടമില്ലെന്നങ്ങറികമഹീപതെ!" 183
"എങ്കിലെന്തിന്നുപായംപ്രയോഗിച്ചു
സങ്കടംകൂടാതെരാക്ഷസാമാത്യനെ 184
ദൂരെകററിക്കളഞ്ഞതിതെന്തെന്നു
നേരെപറകെ"ന്നുചൊല്ലിനാൻമൌര്യനും 185
"എന്തറിഞ്ഞൂഭവാനേററമുപായങ്ങ-
ളന്തരംകൂടാതെചെയ്യുമമാത്യേന്ദ്രനെ 186
ഉള്ളിൽതറച്ചിളകാതെകിടക്കുന്ന
ശല്യംപറിച്ചുകളയുന്നതുപോലെ 187
തള്ളിക്കളഞ്ഞതറിഞ്ഞീലയൊഭവാ-
നല്ലെന്നുതോന്നുവാനെന്തൊരുവിഭ്രമം!" 188
"അത്രവൈലക്ഷ്യമുണ്ടെങ്കിൽഭവാനെന്തു
വിക്രമംചെയ്തുപാടാക്കിവെക്കാഞ്ഞതും?" 189
"വിക്രമിച്ചാലതിന്നുണ്ടെടൊവൈഷമ്യ-
മുൾക്കണ്ടൊതുന്നുമന്ത്രികുലോത്തമൻ 190

പ്രാണൻകളയുമതല്ലാസ്ഥിൽനിന്നുടെ
ചേണാന്നവൻപടകൊന്നുമുടിച്ചീടും 191
രണ്ടുപ്രകാരവുമെന്നാകിലുമാകാ
കണ്ടുകളഞ്ഞുഞാനെന്നറിഞ്ഞീടനീ 192
ഏറ്റവുമരിശ്ശെവന്നാകിലതിനൊത്ത
കുററംഗ്ഗുണജ്ഞനല്ലോമന്ത്രിസത്തമൻ 193
കാട്ടിൽകിടക്കുന്നകാട്ടാനയെപ്പോലെ
വീട്ടിൽവരുത്തുവാൻയത്നവുംചെയ്യുന്നി” 194
ആര്യൻപറഞ്ഞാൽമടക്കുവാനാളല്ല
കാര്യമറിയുന്നവർകളിൽവെച്ചഹൊ 195
രാക്ഷസാമാത്യനൊടൊത്തവരാരുമി-
ല്ലിക്ഷിതിതന്നിലതിനില്ലസംശയം” 196
“ഇമ്മൊക്കമെടൊരാക്ഷസാമാത്യന-
ങ്ങിഷ്ടാലമെന്തൊന്നതിശയമായതും?” 197
“ഏതുമറിഞ്ഞതില്ലെങ്കിൽഭവാനുഞാൻ
ഭൂതധാത്രീദേവ!ചൊല്ലിത്തരാമിപ്പോൾ 198
നന്ദനൃപതികൾനിത്യമാസ്ഥാഴുന്ന
മന്ദിരമിങ്ങുലഭിച്ചോരനന്തരം 199
തന്നിൽനിന്നച്ചകാലംനിജവാസിതം
നന്നായിവന്നിതെറ്റില്ലാമനസ്സിമെ 200
കല്പിതംസാധിപ്പതിനറിയാതെനാം
കല്പാന്തവുംവരവിച്ചീടുകയോഗ്യമൊ? 201
വാണാനതുമല്ല,മേററപ്രജകൾക്ക
കാണാതെയായ്ത്തുനമ്മിലനുരാഗം” 202
ഭൂസുരനാകിയ ചാണക്യനുമതി-
ഭാസുരമായതിനുത്തരംചൊല്ലിനാൻ 203
“രാഗംപ്രജകളിലേറിച്ചമകയു-
മേകത്രവാസംവളരക്കഴിക്കയും 204
നന്ദനൃപതിയെക്രൂരമുള്ളവർകൾക്ക
നിന്ദകൂടാതെവരികയുംഭൂപതെ 205

അന്ധപുത്രഘാതകന്മാരാകയും നിജ-
ബുദ്ധിവിലാസം വിളങ്ങിച്ചമകയും 206
ക്രൂരമുള്ള ബന്ധുക്കളേറെയുണ്ടാകയു-
മേറുന്നകീർത്തിപ്പാരിലുണ്ടാകയും 207
ഇത്തരമുള്ളതുകൊണ്ടുശാത്രവൻ പണ്ടു
ചിത്തമുറപ്പിച്ചിവിടെവസിച്ചതും; 208
രാക്ഷസാമാത്യൻതന്നുള്ളിലുണ്ടൊന്നു
സാക്ഷാൽകിടന്നുമുറുകുന്നു സന്തതം 209
നന്ദനൃപന്മാരെയൊക്കെവധിപ്പിച്ചു
ചന്ദ്രഗുപ്തപ്രഭൊ നിന്നെ ഞാനാദരാൽ 210
ഭൂമിക്കുനാഥനായ്വാഴിച്ചതുപോലെ
കാമിച്ചിരിക്കുന്നു പർവ്വതപുത്രനെ 211
വാഴിപ്പതിന്നുഭവാനെക്കൊലചെയ്തു
രോഷത്താലേറുന്നരാക്ഷസൻകശ്മലൻ 212
നന്ദനെക്കൊന്നതും നിന്നെവാഴിച്ചതും
പട്ടാംഗമെചൊല്ലുന്നീമററാരതായതും 213
ഉഷ്ണനാം രാക്ഷസൻനോക്കിയിരിക്കവെ
ധൃഷ്ടനായ് ചെയ്തോരവസ്ഥകളൊന്നുമെ 214
ഞാനല്ലയൊ ചൊല്ലൂമത്സരംകൈവിട്ടു
മാനംമുഴുത്തൊരുമൌര്യമഹീപതെ!" 215
"ദൈവമത്രെനവനന്ദനൃപന്മാരെ
ഈവണ്ണമാക്കിച്ചമച്ചതറിഞ്ഞാലും 216
ആൎയ്യനെന്നുള്ളോരഹംഭാവമുണ്ടെങ്കിൽ
മൌഢ്യമെന്നുള്ളതിനിക്കുണ്ടുതോന്നുന്നു" 217
"ദൈവംപ്രമാണീകരിക്കുന്നവർകളെ
കേവലംമൂഢരെന്നുള്ളതറികനീ" 218
"മൂഢരല്ലാത്തവർവമ്പുപറയുമൊ
പ്രൌഢിമയെക്കാട്ടുമൊവിപ്രകുലപതെ!" 219
ഇത്തരംവാക്കുകൾകേട്ടുചാണക്യനാം
ചിത്തത്തിലേററംവളൎന്നിതുകോപവും 220

ഗാത്രംവിറച്ചുകണ്ണുംചുവത്തിക്കൊണ്ടു
ധാത്രീശനോടുപറഞ്ഞുതുടങ്ങിനാൻ 221
“പോരുമെന്നോടുനീയിത്തരംചൊന്നതു
മേറപ്പറഞ്ഞുപോകാതെദുരാത്മാവെ 222
ഭൃത്യനോടെന്നപോലെനീപലതരം
ഇത്തരംചൊന്നതുപോരുംജളപ്രഭോ 223
സത്യംവൃഷലനല്ലാനീനിരൂപിക്കി-
ലുത്തമനായുള്ളഭൂസുരൻഞാനെടോ 224
മന്നവരാംനവനന്ദവധംകൊണ്ടു
മന്ദമടങ്ങുന്നമന്യുമഹാനലെ 225
ഉജ്വലിപ്പിക്കയാൽചാപല്യനിനക്കിന്നു
നിശ്ചയംനാശംഭവിക്കുംജളപ്രഭോ 226
എന്നിൽവലിയവൻരാക്ഷസനെന്നൊന്നു
നിന്നുള്ളിലുണ്ടെങ്കിലേതുമേവൈകാതെ 227
വാളിതാവെക്കംകൊടുക്കനീരാക്ഷസ-
ന്നാളല്ലഞാനിത്തരങ്ങളറിഞ്ഞാലും” 228
എന്നുപറഞ്ഞുടവാളുമെറിഞ്ഞാശു
തിണ്ണമെഴുന്നേറ്റുചാണക്യഭൂസുരൻ 229
മന്നനോടൊന്നുമേമിണ്ടാതെനോക്കാതെ
തന്നിടംപുക്കിരുന്നിങ്ങിനെചിന്തിച്ചാൻ 230
“രാക്ഷസനിപ്രയോഗങ്ങളെപ്പേരുമെ
സൂക്ഷ്മതരമായറിഞ്ഞവനൊക്കവെ 231
ചാണക്യനോടുവിപരീതമാക്കിഞാൻ
ന്നമിച്ചന്ദ്രഗുപ്താവനിനാഥനെ 232
ഇപ്പോൾജയിക്കുന്നതുണ്ടെന്നുറച്ചവൻ
കെൽപ്പോടുചെയ്യുംപ്രയോഗങ്ങളൊക്കവെ 233
നിഷ്ഫലമാക്കുമെന്നതുമല്ലെടോ
തൽഫലംനീതാനനുഭവിക്കുംദൃഢം” 234
ഇത്തരമോരോന്നുചിന്തിച്ചുതന്നുടെ
പത്തനത്തിങ്കൽവാണീടിനാൻവിപ്രനും 235

കോപിച്ചുപോയോതന്ദ്രദേവനെക്കണ്ടു
താപംകലൎന്നു ചിന്തിച്ചിതുമൌൎയ്യനും 236
"ആൎയ്യനിന്നെന്നോടുകോപിച്ചതുമിഹ
കാൎയ്യമായ്ത്തന്നെവരുന്നതോദൈവമേ! 237
കോപിച്ചഭാവംനിരൂപിച്ചുകാണുമ്പോൾ
ഭാവിച്ചതല്ലെന്നതോന്നുന്നുമാനസേ 238
വല്ലാത്തമൌൎയ്യൻപറഞ്ഞതുകേട്ടിട്ടു
വല്ലതുംവന്നാൽപൊറുക്കന്നതെയുള്ളു." 239
ഇതരംനിരൂപിച്ചു ചന്ദ്രഗുപ്തനൊരു
ഭൃത്യനോടിങ്ങിനെ പാൎത്തു ചൊല്ലീടിനാൻ 240
"ആൎയ്യ ചാണക്യനധികാരമൊക്കവെ
വൈരവശാൽവച്ചുപോയി"എന്നിങ്ങിനെ 241
നാട്ടിൽപ്രജകളോടൊക്കെപ്പറയണം
ഒട്ടുംവൈകാതെന്നയച്ചീടിനാൻ 242
എല്ലാവരുമറിഞ്ഞാരുമക്കാല-
മെല്ലാടവുമൊരുഘോഷവുംകൊണ്ടത 243
"ചൊല്ലുകപോൽസൎവ്വാധികാരംചാണക്യൻ
സപ്രനാഷ്ടഴമാറായിതുമൌൎയ്യനും" 244
എന്നിങ്ങിനെ പലരുംപറഞ്ഞീടിനാ-
രൊന്നുമറിഞ്ഞീലതാനതുമൊരുത്തരും 245
മൌൎയ്യനുംപിന്നെയതുതന്നെചിന്തിച്ചു
ധൈൎയ്യമുറപ്പിച്ചിരുന്നാനതുകാലം 246
എത്രമതിനിനിച്ചൊൽവാനിനിക്കെന്തു
ചാതുൎയ്യമാൎന്നൊരുചൊല്ലാൾകിളിമകൾ 247
പാലുംമധുവുംതെളിഞ്ഞുനൽകന്ദ
പാൽമൊഴിയാളുമടങ്ങിമരുവിനാൾ 248

---

അഞ്ചാംപാദം സമാപ്തം

—:0:—

അമിതമംതന്നിക്കധികമുള്ളോരു
ക്ഷപണനെയുംകണ്ടതിമോദംപൂണ്ടാൻ; 14
അവരിൽവെച്ചുഭാഗുരായണൻമുന്നാ-
മവനിനാഥനാംമലയകേതുതാൻ 15
ഇരിക്കുംമന്ദിരമകംപുക്കനൃപ-
വരനെക്കണ്ടവനവസ്ഥകളെല്ലാം 16
അറിയിച്ചീടിനാനതുകാലംമന്ത്രി
വരനാക്കീടിനാനവനെയുംമ്ലേച്ഛൻ 17
പടെക്കുനാഥനാംശിഖരസേനനെ
പടുതപമുള്ളൊരുഭദ്രഭടാദികൾ 18
തിരഞ്ഞുകണ്ടവരവനോടുംകൂടി
വിരിഞ്ഞുഭൂപതിവരനെക്കണ്ടതു; 19
കുടിലനായുള്ള ചാണകപുത്രനോ-
ടിടഞ്ഞുപോന്നതുമറിയിച്ചീടിനാർ; 20
അതിനുപറ്റിതസുതനവർകളെ
യതിനായിട്ടധിപതികളാക്കിനാൻ 21
അതുകാലംമ്ലേച്ഛതനയനോടവ-
രതിഗൂഢമായൊന്നുരചെയ്തീടിനാർ 22
“ശിഖരസേനനോടൊരുമിച്ചുഞങ്ങൾ
അഖിലനാഥനാംഭവാനെക്കണ്ടതി- 23
ന്നൊരുവസ്തുവുണ്ടെന്നറികഭൂപതെ
പറഞ്ഞറിയിക്കാമതുമിഹഞങ്ങൾ; 24
തവസചിവനാമമാത്യരാക്ഷസൻ
അവനിനാഥനായ്മരുവുംചൈത്രനോ- 25
ടൊരുമിച്ചീടുവാനവസരമിപ്പോൾ
കരുതിപ്പാർക്കുന്നു;ചതിക്കുംരാക്ഷസൻ, 26
അതുമൂലമമാത്യകനെക്കൂടാതെ
ചതിക്കുമെന്നുള്ള ഭയംകൊണ്ടുഞങ്ങൾ 27
ശിഖരസേനനോടൊരുമിച്ചുവന്നി-
ട്ടഖിലനാഥനാംഭവാനെക്കണ്ടതും” 28

അവർകളിങ്ങിനെപറഞ്ഞതുകേട്ടി-
ട്ടവനിനാഥനാംമലയകേതുവും 29
തന്റെഭാഗുരായണനെയുംവിളി-
ച്ചുള്ളസമസ്തവുമറിയിച്ചീടിനാൻ; 30
അറിഞ്ഞാൽഭാഗുരായണനന്നേരം
പെരികെരോമാഞ്ചംപൂണ്ടുരചെയ്തീടിനാൻ; 31
"കൃപണനൃപതികളവർപ്രീതിന്നായി
നൃപതിയെസ്നേഹംപെരികെയുള്ളോരെ 32
കപടംകൈവിട്ടാശ്രയിച്ചുവന്നവർ
നൃപശിക്ഷാമരണ!ഭവാനെക്കണ്ടതും" 33
അതുകേട്ടന്നവരന്നേരംചൊല്ലിനാൻ
"ചതിവെടിഞ്ഞുള്ളോരമാത്യനെപ്പോലെ 34
പെരികെസ്നേഹമുള്ളവർകളാരുമി-
ധരണിയിലില്ലെന്നറിഞ്ഞാലുമെടൊ" 35
ചിരിച്ചുഭാഗുരായണനന്നേര-
മിരിക്കുംമ്ലേച്ഛനോടുരചെയ്തീടിനാൻ 36
"അതിന്നേതുമൊരുവികല്പമില്ലതോ-
നതുകൊണ്ടല്ലെടൊപറഞ്ഞതുമിപ്പോൾ 37
ചാണക്യപുത്രനോടമാത്യനേററവും
പിണക്കമാകുന്നുധരിക്കമാനസേ 38
പിണക്കമില്ലചന്ദ്രഗുപ്തനെക്കുറി-
ച്ചിണക്കമീവഴിനിനക്കിലുണ്ടല്ലോ 39
കുടിലചിത്തനാംചാണക്യപുത്രന്റെ
കടുപ്പങ്ങളൊട്ടുംപൊറുക്കാതെമെയ്യൻ 40
അധികാരംകോപിച്ചൊഴിപ്പിച്ചീടുകി-
ലതിന്നുന്നതനാമമാത്യരാക്ഷസൻ 41
മരിച്ചനന്ദനെക്കുറിച്ചുഭക്തികൊ-
ണ്ടുറച്ചീടുംതന്റെമനസ്സിലിങ്ങിനെ:— 42
"നിനച്ചുകാണ്കിലീനൃപതിമെയ്യനാം
ജനിച്ചതുംനന്ദകുലത്തിൽനിന്നല്ലയം 43

നിനച്ചിതുവഴിയുറച്ചുരാക്ഷസൻ
മനക്കരുത്തേറുമരിയമൌര്യനെ 44
പെരുത്തമത്സരംകളഞ്ഞുകണ്ടട-
നിരിക്കമില്ലൊരുവികല്പമേതുമേ; 45
അവർകളെക്കുറിച്ചിതുനേരംഭവാ-
നവിശ്വാസംപെരുമതുകണ്ടിട്ടല്ലൊ 46
മികവേറുംഭദ്രഭടപ്രകൃതികൾ
ശിഖരസേനമാശ്രയിച്ചുവന്നതും!” 47
സചിവനായഭാഗുരായണൻതന്റെ
വചനംകേട്ടുപർവ്വതപുത്രൻചൊന്നാൻ 48
“പരമാർത്ഥംസഖെപറഞ്ഞതൊക്കവെ
നിരന്നിതുനിന്റെവചനമേററവും 49
ചണകജൻതന്റെകട്ടമകൊണ്ടോരോ
ജനങ്ങൾമൌര്യനെവെടിഞ്ഞുപോരുന്നു 50
നമുക്കിതുകാലംപടകൊണ്ടുചെന്നി-
ട്ടുമക്ഷണംമൌര്യചണകജന്മാരെ 51
മമതാതൻതന്നെക്കുറിച്ചിനിക്കൊരു
മമതയില്ലെന്നുപറയുന്നുജനം 52
കഴിഞ്ഞുപത്തുമാസവുമെന്റെയച്ഛൻ
കഴിഞ്ഞിട്ടുമുതലറികെടൊസഖെ! 53
ചതിച്ചുതാതനെക്കൊലചെയ്തമൂലം
പ്രതിജ്ഞയുംകോപിച്ചിവണ്ണംചെയ്തുഞാൻ 54
പിതൃഹന്താവിനെക്കൊലചെയ്യാതെഞാൻ
പിതൃക്രിയചെയ്യുന്നതുമില്ലെന്നുമെ 55
കരുത്തനായഞാൻപ്രതിജ്ഞയുംചെയ്തു
പൊറുക്കുന്നതെന്റെബലക്ഷയംതന്നെ 56
മറുത്തരികളെവധിച്ചുവൈകാതെ
മരിച്ചതാതന്റെജലക്രിയചെയ്വാൻ 57
എത്തുന്നുപോർചെയ്തുമരിപ്പനല്ലായ്കിൽ
വിധിച്ചതൊക്കവെവരുമെടൊസഖെ! 58

അതിനമാത്യൻെറകരത്തുണ്ടെന്നാകി-
ലിതുകാലംപുനരെല്ലപ്പുരുഷരോടൊ 59
ശിരസിവേദനകലന്നാരാക്ഷസൻ
പരവശപ്പെട്ടുകിടക്കുന്നിതിപ്പോൾ, 60
അതുകൊണ്ടുമന്ത്രിപ്രവരനെക്കാണ്മാൻ
അധികമായിപ്പോളുഴറിവന്നുഞാൻ 61
പുറപ്പെട്ടുകനാമതിനുവൈകാതെ
പറകവേണംനാമിതുവരുമമതി" 62
പലതരമിത്ഥംപറഞ്ഞുഴറേറാടെ
മലയകേതുഭാഗുരായണനുമായ് 63
പുറപ്പെട്ടുചെന്നങ്ങമാത്യൻവാഴുന്ന
പുരത്തിനുചെന്നങ്ങടുത്തുനേരം 64
വസുസമനായുള്ളമാത്യരാക്ഷസൻ
കസുമമന്ദിരത്തിലെവിശേഷങ്ങൾ 65
അറിവതിനുതാൻപറഞ്ഞയച്ചോരു
കരഭകനൊരുപഥികൻവേഷമായ് 66
പരമാൎത്ഥമെല്ലാമറിഞ്ഞുവന്നുടൻ
തിറമേറുംമന്ത്രിപ്രവരനെക്കണ്ടാൻ 67
പുരംപ്രവിഷ്ടനാമവനെക്കണ്ടഥ
ചിരിച്ചമാത്യനുമിവണ്ണംചൊല്ലിനാൻ 98
"പെരികനന്നോടോവരികരികിൽനീ
പറകമൌൎയ്യൻെറചരിതമൊക്കവെ" 69
രഹസ്യമാംവണ്ണംപറവതിനപ്പോൾ
മഹതാപമുള്ളരാക്ഷസൻനിനച്ചുള്ളിൽ 70
ശകടദാസനോടി"വനേയുംകൊണ്ടി-
അകത്തുപോരികെ"ന്നുരചെയ്തീടിനാൻ 71
അഥശകടനുംകരഭകൻതാനു-
മതിഗുണനായമുടയമന്ത്രിയും 72
അകത്തുപുക്കുടനടച്ചുവാതിലു-
മകംതെളിഞ്ഞുടനിരുന്നാരേവരും 73

മലയകേതുവുംസചിവനുംകൂടി
ചിലകാര്യംനിനച്ചമാത്യനെകാണ്മാൻ 74
പുരാപുക്കനേരമറയിലെന്നകേ-
ട്ടിരു ചരനുംകൂടെയവിടെച്ചെല്ലുമ്പോൾ 75
അറവാതിൽനന്നായടച്ചുകണ്ടപ്പോ-
ളിറപാർത്തുനിന്നാരവനന്നേരം 76
കണ്ടുകേൻകരഭകനോടുമന്ത്രി
പതുക്കെച്ചോദിച്ചുതുടങ്ങിയനന്തരം 77
"കരഭകനീയസ്തനകലശനെ
യരിപുരത്തിങ്കൽപുനരവനെയോകണ്ടു?" 78
അതുകേട്ടുകരഭകനുംചൊല്ലിനാൻ
"മതിമാനാമവനേയുംകണ്ടേനഹം" 79
മലയകേതുവുമതുകേട്ടുമോദം
കലർന്നോഭാഗുരായണനോടുചൊന്നാൻ 80
"അറികനീപുഷ്പപുരവൃത്താന്തങ്ങ-
ളറിയിക്കുന്നതുമൊരുവൻമന്ത്രിയെ 81
രഹസ്യമായൊരുവചനംചൊല്ലുമ്പോൾ
ബഹുതരവുമാക്കീടരുതല്ലോപാർത്താൽ 82
ഇറപാർത്തുകേട്ടാലറിയാമെന്തെല്ലാ-
മുറവുകളെന്നുധരിക്കെടൊസഖെ" 83
"പരമാത്മാതന്നെപറഞ്ഞതുഭവാ-
നറിയാമമാക്കെ"യെന്നവനുംചൊല്ലിനാൻ 84
അതിവിദഗ്ദ്ധനാംകരഭകൻതന്നോ-
ടതുനേരമമന്ത്രിപ്രവരനുംചൊന്നാൻ 85
"മനക്കരുത്തേറുംകരഭകയിപ്പോൾ
നിനച്ചകാര്യംഫലിച്ചിതൊപാർത്താൽ?" 86
"ഫലിച്ചിതേറ്റവുംതവനയത്തിനൊ
വലിപ്പമുണ്ടെന്നുധരിക്കമാനസെ" 87
അതുകേട്ടുപർവതകപുത്രനും
അതിഗുണമുള്ളസചിവനോടോതിനാൻ 88

"നിനച്ചുകാൎത്തുമെന്നിതാപറയുന്നു
ഇനിക്കതെന്തെന്നതറിയുന്നില്ലെടോ" 89
"നൃപതികൾകൂട്ടമകുടരത്നമേ
കപടമന്ത്രികൾചരിതമെങ്ങിനെ 90
അറിയുന്നുപുനരിനിയുംപ്രാക്കന്മാ-
ളറിയാംപക്ഷെ"യെന്നരചൻചൊല്ലീടിനാൻ 91
അകത്തിരുന്നപ്പോളമാത്യരാക്ഷസൻ
അകമലൎന്നേററംതെളിഞ്ഞുചൊല്ലിനാൻ 92
"പറകവിസ്തരിച്ചഖിലവുമെടോ"
"പറയാമെങ്കി"ലെന്നവനുംചൊല്ലിനാൻ 93
"തവനിയോഗത്താലതിവേഷംപൂ-
ണ്ടിവിടന്നുപുഷ്പപുരിക്കുചെന്നുഞാൻ 94
സ്വകുലശത്രുവോടഖിലവുംതവ
മനസിചിന്തിതമുരചെയ്തീടിനേൻ 95
ചണകപുത്രനോടവനീശൻമൌൎയ്യൻ
പിണങ്ങുന്നേരമപ്പൊഴുതറിഞ്ഞുനീ 96
ധരണീശൻതന്നെസ്തുതിക്കണമെന്നു
പറഞ്ഞുമന്ത്രിയെന്നുരചെയ്തീടിനേൻ 97
അതിനേതുമൊരുകരവിനിക്കില്ലെ-
ന്നതിവിശേഷനാമവനുംചൊല്ലിനാൻ 98
അനന്തരംമൌൎയ്യൻപ്രജകടെയെല്ലാ
മ്മനംകേട്ടനന്ദനിധനചിന്തയാ 99
നിരതസാധനകണ്ടവൎക്കുസന്തോഷം
വരുത്തണമെന്നുനിനച്ചുകണ്ടുള്ളിൽ 100
പുരങ്ങളൊക്കവെയലംകരിപ്പിച്ചി-
ട്ടൊരുചന്ദ്രോത്സവംതെളിഞ്ഞുകല്പിച്ചാൻ 101
അതിനാലാനന്ദംകലൎന്നലോകൎക്കും
അതിമനോജ്ഞോദ്യോഗംവളൎന്നനന്തരം" 102
അതുകേട്ടുകണ്ണിലുറന്നവെള്ളമോ-
ടധികംതാപേനപറഞ്ഞുരാക്ഷസൻ 103

‘‘മൌര്യപൻനന്ദൻധരണിക്കിന്നൊരു
കുമുദബാന്ധവന്മനസന്നിഭൻ 104
ഗ്ഗുണഗണങ്ങൾക്കുസതതംവാഴ്വാൻ
മണികലശനാംനൃപനെക്കൂടാതെ 105
നിറക്കുമോചന്ദ്രമഹോത്സവമിപ്പോൾ
മറക്കുമോമമനൃപനെഞാനഹോ” 106
പലതരമിത്ഥംപറഞ്ഞമാത്യനു-
മലറിവീണിതുപെരുത്തദുഃഖത്താൽ 107
കരഭകൻതാനുംശകടനുംകൂടി
പരവശംകണ്ടുപിടിച്ചമാത്യനെ 108
നിവർത്തിനാൻവെള്ളംതളിച്ചുതാപത്തിൻ
നിവൃത്തിയുമൊട്ടുവരുത്തിനാരഹോ 109
കരഭകനോടുപുനരമാത്യനും
“പറകശേഷ”മെന്നരുളചെയ്തീടിനാൻ 110
അതുകേട്ടുചൊന്നാനവൻ‘‘മെങ്കിലൊ
ചതിയേറീടുന്നചണകനന്ദനൻ 111
മുടക്കിനാൻചന്ദ്രമഹോത്സവംപിന്നെ
കടുപ്പമെങ്ങിനെപറഞ്ഞുകൂടുന്നു?” 112
അതുകേട്ടുമൌര്യൻചണകപുത്രനോ-
ടതികുപിതനായുരചെയ്യുന്നേരം 113
സ്തനകലശനപ്പൊഴുതുമൌര്യന്റെ
ഗുണഗണംവാഴ്ത്തിസ്തുതിച്ചുസാദരം 114
നൃപനാജ്ഞാഭംഗംസഹിച്ചുകൂടാതെ
കപടബുദ്ധിയാംചണകപുത്രനെ 115
അധികാരത്തിങ്കന്നൊഴിപ്പിച്ചാൻതവ
മതിഗ്ഗുണങ്ങളെപ്രശംസിച്ചുതന്നെ’’ 116
പറഞ്ഞചാരന്റെവചനംകേട്ടഹ
നിറഞ്ഞൊരാനന്ദംവഴിഞ്ഞരാക്ഷസൻ 117
പറഞ്ഞാ‘‘നെന്തെടസ്തനകലശന്റെ
വിരുതുകളതുഫലിച്ചതുമിപ്പോൾ 118

പെരികനന്നല്ലോസ്തനകലശന്റെ
വിരഞ്ഞതമേലത്തെമുളപ്പിച്ചുവാവും 119
ശിശുക്കളുംനിജകളികളിൽച്ചെന്നാൽ
നശിപ്പിച്ചാലതുസഹിക്കയില്ലവർ 120
നരവരനണ്ടോപുനരാജതമേംഗം
പൊറുത്തുപാർക്കുന്നമനസിസന്തതം” 121
പലതരമവർപറഞ്ഞതുകേട്ടു
മലയകേതുവുമുരചെയ്തീടിനാൻ 122
“ഗുണജ്ഞഭാഗുരായണ!നീകേട്ടില്ലേ
ഗുണപ്രശംസചെയ്യുമമാത്യന്റെമെയ്യൻ 123
ചണകപുത്രനെയൊഴിച്ചുനോക്കുമ്പോൾ
ഇണക്കമുണ്ടെന്നുധരിക്കെടോസഖേ” 124
“ഗുണപ്രശംസകൊണ്ടറിയണമെന്ന്
ചണകപുത്രനെയൊഴിച്ചുനോക്കുമ്പോൾ 125
ഇതിൽപ്പരമെന്തൊന്നറിവതിനെന്നു”
മതിമാൻഭാഗുരായണനുംചൊല്ലിനാൻ 126
പുനരപികരഭകനോടുമന്ത്രി
വിനയമുൾക്കൊണ്ടുപറഞ്ഞാനിങ്ങനെ 127
“നരപതിചാണക്യനോടുകോപിപ്പാൻ
നിറമേറുംചന്ദ്രമഹോത്സവത്തിന്റെ 128
മുടക്കംചെയ്തതിലൊട്ടങ്ങിയോമറവും
കടപ്പമെതാന്തരമിനിയുംകേട്ടിതോ?” 129
ഞായുകേട്ടുചൊന്നാൻമലയകേതുവും
മതിമാനായുള്ളസചിവനോടേവം 130
“നരവരൻകോപിച്ചതിൻമൂലംതിര-
ഞ്ഞറിഞ്ഞിട്ടെന്തൊരുഫലംമന്ത്രിക്കിപ്പോൾ!” 131
“ഫലമതിനെന്തെന്നുരചെയ്യാ”മെന്നു
മലയകേതുവോടുരചെയ്തീടിനാൻ, 132
“മതിമാനായുള്ള ചണകനന്ദന-
നിതുകാലമൊരുഫലവുംകൂടാതെ 133

നൃപനെ കോപിപ്പിക്കയുമില്ലപാൎത്താ-
ലുപകാരം ചെയ്താൽമറക്കമൊമൈൗൎയ്യൻ 134
രോത്തു കൊണ്ടല്ലയൊള്ളതവിനെനിന്നു-
ണ്ടധികാരത്തിങ്കന്നൊഴിച്ചതുമിപ്പോൾ 135
പലപ്രകാരവുംനിരൂപിച്ചുകണ്ടാൽ
നിലവിട്ടുവൈരംമുഴത്തീട്ടമത്രേ 136
ണകന്നിരിക്കയില്ലിവൎക്കിനിയെന്നു-
തകമേചിന്തിച്ചുപറവാൻകാരണം 137
കരഭകൻമന്ത്രിപ്രവരനോടപ്പോൾ
ചിരിച്ചു ചൊല്ലിനാനിനിയുമുണ്ടെടോ 138
മലയകേതുവാംനരപതിയേയും
പലരുണ്ടുള്ള ഭോഗനേയുംപിന്നെ 139
കളഞ്ഞതേതുമെതെളിഞ്ഞീലാമൌൎയ്യ-
നിളക്കമുണ്ടതിലറിക സാംപ്രതം” 140
അതുകേട്ടമന്ത്രിപ്രവരനംതെളി-
ഞ്ഞതിസ്നേഹമുള്ള ശകടനോടപ്പോൾ 141
ഉരചെയ്തീടിനാ“നിനിമൌൎയ്യനെന്റെ
കരത്തിലായിതെന്നറികെടൊസഖേ! 142
ഇനിച്ചന്ദനദാസനുംസുഖംവന്നു.
നിനക്കുംനിന്നുടെഗൃഹജനത്തിനും 143
സുഖംവന്നുസഖേപുനരിതുകാലം
സുഖംവന്നുബന്ധുജനങ്ങൾക്കമെല്ലാം” 144
മലയകേതുവുമതുകേട്ടന്നേരം
ചലഹൃദയനായ് സചിവനോടേവം 145
പറഞ്ഞിതു“മൌൎയ്യൻകരത്തിൽവന്നിതെ-
ന്തുരചെയ്യുന്നതിന്നഭിപ്രായമിപ്പോൾ 146
കുതത്തേറവുംമന്ത്രിപ്രവരനെന്തഹോ
നിരക്കമോമൌൎയ്യസുതനോടിക്കാലം?” 147
ചിരിച്ചുഭാഗുരായണനുമന്നേരം
കുതുങ്ങനാംമ്ലേച്ഛസുതനോടുചൊന്നാൻ 148

“നൃപശിഖാമണേയതിന്നുമറെറ്റു
കപടംകാട്ടുന്ന ചണകനന്ദനൻ? 149
വെടിഞ്ഞമാത്യനാംനൃപതിവീരനോ-
ടടമതേടുവാനഭിപ്രായമെടോ” 150
ഗുരുസമനായോരമാത്യനന്നേരം
കരഭകനോടുപറഞ്ഞുപിന്നെയും 151
“അധികാരംവെച്ചു ചണകജൻവട-
വിതുകാലംകുത്രവസിക്കുന്നുചൊൽനീ?” 152
അവനതുകേട്ടുപറഞ്ഞു“ചാണക്യ-
നവിടെന്നെങ്ങുമേഗമിച്ചതില്ലല്ലോ 153
അടവിയിൽപുക്കുതപസ്സുചെയ്തതി-
നടത്തുയാത്രയെന്നതുകേട്ടേനഹം” 154
മുഖപ്രസാദവുംകുറഞ്ഞുരാക്ഷസ-
നകമേചിന്തിച്ചുശകടനോടപ്പോൾ 155
പറഞ്ഞിതു“തമ്മിലിടഞ്ഞുചാണക്യൻ
നിറഞ്ഞകോപത്തോടധികാരംവെച്ചു 156
പുറപ്പെട്ടുപോകാഞ്ഞതുംപ്രതിജ്ഞയെ
വിരവോടുചെയ്യാഞ്ഞതുംനിരൂപിച്ചാൽ 157
ശകടദാസ!കേളതിനുചെച്ചിയി-
ല്ലകമേചിന്തിച്ചാൽവികല്പമുണ്ടെടോ 158
നരവരന്മാർക്കുമകടമായുള്ള
നിറമെഴുംമൌനൃപതിനന്ദന്റെ 559
ശ്രുതമഗ്രാസനംപിഴകിപ്പോന്നതും
മതിയിലൊട്ടുമേസഹിയാഞ്ഞോരിവൻ 160
വൃഷലിപുത്രനെനിജബലംകൊണ്ടു
വസുമതിക്കധിപതിയാക്കീടിനാൻ 161
അഹമ്മതികൊണ്ടുള്ളവന്റെയധികാരം
സഹിച്ചുചിരംതാനിരുന്നതെങ്ങിനെ?” 162
പലവിധമേവംപറഞ്ഞവാക്കുകൾ
മലയകേതുകേട്ടരികിൽവാണീടും 163